# കേരളപാഠാവലി

## മലയാളം




സ്റ്റാൻഡേർഡ് 2

# കേരള പാഠാവലി

## മലയാളം

### സ്റ്റാൻഡേർഡ് 2






വില : 65 ന. പ.

1962

# പ്രതിജ്ഞ

ഭാരതം എന്റെ നാടാണ്. എന്റെ സഹോദരീസഹോദരന്മാരാണ് എല്ലാ ഭാരതീയരും. ഞാൻ എന്റെ നാടിനെ സ്നേഹിക്കുന്നു. അതിന്റെ സമൃദ്ധവും വിവിധവുമായ പരമ്പരാഗത സമ്പത്തിൽ ഞാൻ അഭിമാനം കൊള്ളുന്നു. ആ സമ്പത്തിന് അർഹനാകുവാൻ ഞാൻ എപ്പോഴും ശ്രമിക്കുന്നതാണ്.

എന്റെ മാതാപിതാക്കന്മാരെയും ഗുരുജനങ്ങളെയും ഞാൻ ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്യും. എല്ലാവരോടും ഞാൻ വിനയത്തോടുകൂടിയേ പെരുമാറുകയുള്ളൂ. എല്ലാ ജീവികളോടും ഞാൻ ദയാലുവായിരിക്കും.

എന്റെ നാടിനും നാട്ടാർക്കും ഞാൻ എന്റെ സേവനം സമർപ്പിക്കുന്നു. അവരുടെ യോഗക്ഷേമത്തിലും ഐശ്വര്യത്തിലും മാത്രമാണ് എന്റെ സുഖം.

---

# വിഷയവിവരം

## പാഠം 1

# പ്രാർത്ഥന



പൂമണക്കുന്ന പൂമരങ്ങൾ
തോളും തോളുമുരുമ്മിനിന്നും,
കണ്ണുകവരുന്ന പൂവള്ളികൾ
മന്നിൽ പൂമണം വീശിനിന്നും,
ഓളം തള്ളുന്ന വൻ പുഴകൾ
നീളെ നന്മകളേകി നിന്നും,
വെള്ളപ്പുഞ്ചിരി പൂണ്ടൊരിന്ദു
വെള്ളി പൂശിത്തെളിഞ്ഞു നിന്നും,

പൂവിൻ വേപ്പുകളൊപ്പിയക്കൻ
മേവും പൂവണിക്കാവിൽ നിന്നും,
അൻപു കാട്ടുന്ന സർവ്വശക്തൻ
ഇമ്പം നൽകട്ടേയെന്നാമെന്നും.

അഭ്യാസം:—

1. വിട്ടുപോയ അക്ഷരങ്ങൾ ചേർക്കുക:—

(i) പൂവിൻ വേ — കളൊപ്പിയ — ൻ.

(ii) അൻപു കാ — ന്ന സ — ശ — ൻ.

2. അക്കൻ പൂവിൻെറ വിയർപ്പ് എങ്ങനെ ഒപ്പും ? —ആലോചിക്കുക.

———

പാഠം 2

## പശു



അമ്മ എനിക്കു് കാച്ചിയ പാൽ തരും. അതു് കുടിക്കാഞ്ഞാൽ അമ്മ കരയും. എന്തിനാണു് അമ്മ കരയുന്നതു്? ഞാൻ അച്ഛനോളം വലുതാവണം. അതാണു് അമ്മയ്ക്കു് ഇഷ്ടം. ശരീരത്തിൻെറ വളർച്ചയ്ക്കു് പാൽ ആവശ്യമാണു്.

പാൽ എവിടെനിന്നു് കിട്ടുന്നു? പശു വിനെ കറന്നാൽ പാൽ കിട്ടും. ആടിനെ കറന്നാലും പാൽ കിട്ടും. അമ്മുവിന്റെ വീട്ടിൽ ആടിനെ കറക്കുന്നു. എരുമയെ കറന്നും പാൽ എടുക്കും. വേണുവിന്റെ മഠത്തിൽ എരുമയെ കറക്കുന്നു.

ഞാൻ ഉണ്ണുമ്പോൾ മോരും കൂട്ടുന്നു. പാൽകൊണ്ടാണു് മോരു് ഉണ്ടാകുന്നതു്. പാലിനു് പുളിയില്ല. മോരു് പുളിക്കും. തൈരു് കലക്കീട്ടാണു് മോരു് ഉണ്ടാകുന്നതു്. കലക്കുമ്പോൾ വെണ്ണയും കിട്ടും. വെണ്ണ ഉരുക്കിയാൽ കിട്ടുന്നതാണു് നെയ്യ്.

പാൽ, തൈരു്, മോരു്, വെണ്ണ, നെയ്യ്. എന്നിവ നമുക്കു് ആവശ്യമാണു്. ഇവ യെല്ലാം പശു നമുക്കു് തരുന്നു.

അഭ്യാസം:—

1. വിട്ടുപോയ അക്ഷരം ചേർക്കുക :—

   (i) ഞാൻ അ — നോളം വലുതാവണം.

   (ii) ശരീരത്തിന്റെ വളർച്ചയ്ക്കു് പാൽ ആവ — മാണു്.

2. പശു നമുക്കു് എന്തെല്ലാം തരുന്നു ?

———

## പാഠം 3

# ഞങ്ങളുടെ വീട്



ഞങ്ങളുടെ വീട് വലുതാണ്. മൂത്ത ആൾ അച്ഛൻ. പിന്നെ അമ്മ. അമ്മയ്ക്ക് ഒരു ജ്യേഷ്ഠനും ഒരു അനുജത്തിയും ഉണ്ട് അമ്മയുടെ ജ്യേഷ്ഠനെ ഞങ്ങൾ അമ്മാമൻ എന്ന് വിളിക്കും.

അമ്മയുടെ അനുജത്തിയെ ഞങ്ങൾ ഇളയമ്മ എന്ന് വിളിക്കും. ഇളയമ്മയ്ക്ക് കുട്ടികൾ ഇല്ല. എന്റെ അമ്മയ്ക്ക് നാലാണ്

കുട്ടികൾ. മൂത്ത രണ്ടുപേർ ആൺ കുട്ടികൾ. അവർ എൻെറ ചേട്ടന്മാർ. എനിക്ക് ഒരു അനിയനും ഉണ്ട്. അവൻ എന്നെ ചേച്ചി എന്ന് വിളിക്കുന്നു. അച്ഛനും, അമ്മയും, അമ്മാമനും അമ്മായിയും ഇളയമ്മയും രണ്ടു ചേട്ടന്മാരും ഞാനും അനിയനും ആണ് ഞങ്ങളുടെ വീട്ടിൽ താമസം.

അച്ഛൻെറ തൊഴിൽ കച്ചവടമാണ്. രാവിലെ ഒമ്പതു മണിക്ക് കടയിൽ പോകും. രാത്രി ഒമ്പതു മണിക്കേ മടങ്ങിവരൂ. ഞങ്ങൾക്ക് ഉടുപ്പ്, പുസ്തകം മുതലായവ അച്ഛനാണ് വാങ്ങിത്തരുന്നത്. വീട്ടിലെ മററു കാര്യങ്ങൾ അമ്മയും അമ്മായിയും നോക്കും.

അടുക്കളയിൽ പണിയെടുക്കാൻ വേലക്കാരിയുണ്ട്. ഇളയമ്മ മേലന്വേഷണം നടത്തും. വളപ്പിലെ ജോലിക്കും ഒരാൾ ഉണ്ട്. അവിടെ മേലന്വേഷണം അമ്മാമനാണ്. ഇങ്ങനെ, മുതിർന്നവർ ജോലി ചെയ്യും. ഞങ്ങൾ കുട്ടികൾ പഠിക്കും. ആരും വെറുതെ ഇരിക്കുകയില്ല. ഞങ്ങളുടെ വീട് നല്ല വീടാണ്.

അഭ്യാസം:—

1. വിട്ടുപോയ അക്ഷരം ചേർക്കുക :—

(i) അമ്മയ്ക്കു് ഒരു ജ്യേ — ൻ ഉണ്ടു്.

(ii) അ — ന്റെ തൊഴിൽ കച്ചവടം.

2. ഞങ്ങളുടെ വീട്ടു് നല്ല വീടാണു്—എന്തു കൊണ്ടു് ?

3. കേട്ടെഴുതുക :—

ജ്യേഷ്ഠൻ, അച്ഛൻ, മേലന്വേഷണം.

———

പാഠം 4

# കരിവണ്ടു്



കരിവണ്ടേ, കരിവണ്ടേ,
കനിവില്ലാത്തോൻ നീ പണ്ടേ.
അരിമുല്ലപ്പൂവല്ലേ!
വീഴ്ത്തിയതെന്തിനു നീ, ചൊല്ലു് ?
പൂവല്ലേ, നോവില്ലേ,
പൂവിൻററമ്മ കരഞ്ഞില്ലേ ?

തേനുണ്ണാ,നിതളെണ്ണാൻ,
എന്തിനു വികൃതികളീവണ്ണം ?

അഭ്യാസം:—

1. കരിവണ്ടിന് കനിവില്ലെന്ന് പറയാൻ കാരണം എന്ത് ?

2. കുട്ടിക്ക് കരിവണ്ടിനോട്ട് പരിഭവം തോന്നാൻ കാരണം എന്ത് ?

—

പാഠം 5

# ആമയും മുയലും

മുയൽ ഒരു ദിവസം കാട്ടിൽക്കൂടി പോകയായിരുന്നു. വഴിക്ക് ഒരു കുളത്തിൻെറ വക്കത്ത് ചെന്നു. അവിടെ ഒരു ആമയെ കണ്ടു. ആമ പതുക്കെപ്പതുക്കെ ഇഴഞ്ഞു പോകയായിരുന്നു. മുയൽ ഓട്ടക്കാരനാണ്. ചങ്ങാതിക്ക് ആമയുടെ നടത്തം രസിച്ചില്ല. അവൻ ചോദിച്ചു: "ചങ്ങാതീ, എന്തൊരു അമാന്തമാണ്! ഒന്ന് വേഗം നടന്നുകൂടേ"?

ആമ പറഞ്ഞു: "എനിക്ക് ബദ്ധപ്പാടില്ല. വേണ്ടിവന്നാൽ വേഗം നടക്കും." മുയലിന് ചിരി വന്നു. "ഈ തടിയന് വേഗം നടക്കാൻ സാധിക്കുമോ? പുറത്തെ തൊണ്ടിൻെറ ഭാരം താങ്ങുണ്ടേ? കാലാണെങ്കിൽ ചെറുതും." ഇങ്ങനെ വിചാരിച്ച് അവൻ ആമയോട് ചോദിച്ചു: "ചങ്ങാതി! പന്തയം വയ്ക്കാമോ? എൻെറ ഒപ്പം ഓടണം."

ആമ സമ്മതിച്ചു. പന്തയം തുടങ്ങി. 'ഒന്ന്, രണ്ട്, മൂന്ന്'—മുയൽ ഓടി. ആമ ഇഴഞ്ഞു. അല്പദൂരം ചെന്നപ്പോൾ മുയൽ

വിചാരിച്ചു: "തടിയൻ ഇഴയട്ടെ. എനിക്കു് ഇത്തിരിനേരം ഉറങ്ങാം." ഇങ്ങനെ സമാധാനിച്ചു് അവൻ ഉറക്കം തുടങ്ങി.



ആമ എങ്ങും തങ്ങിയില്ല. തടിച്ചു തൊണ്ടും ചുമന്നുകൊണ്ടു് അവൻ നടന്നു. ഇടയ്ക്കുവെച്ചു് മുയലിനെ കണ്ടു. അവൻ ഉറക്കമാണു്. കൂർക്കം വലി കേൾക്കാം. ആമയ്ക്കു് ഉത്സാഹം ഇരട്ടിച്ചു. ഇനി കുറച്ചേ ഓടാനുള്ളു. അവൻ കൊണ്ടുപിടിച്ചു് ഉത്സാഹിച്ചു.

അതാ, മുയൽ ഉണർന്നു. മുമ്പോട്ടു നോക്കിയപ്പോൾ അവൻ അമ്പരന്നു. ആമ അകലെ എത്തിയിരിക്കുന്നു. ഇനി അമാന്തിച്ചാൽ പറ്റില്ല. മുയൽ കുതിച്ചു് ഓട്ടം തുടങ്ങി.

ആമയ്ക്കു് ഉത്സാഹം വർദ്ധിച്ചു. ഒന്നു് വേഗം നടന്നാൽ എത്താം. എല്ലാ കഴിവും ഉപയോഗിച്ചു. "ടക്, ടക്, ടക്,"—അവൻ ഓടി. എത്തേണ്ട സ്ഥാനത്തു് എത്തി. മുയലിൻെറ കഥയോ? അവനെ പിന്നെ അവിടെയെങ്ങും കണ്ടിട്ടില്ല. അവൻ എങ്ങോട്ടോ മാറിക്കളഞ്ഞു.

അഭ്യാസം :—

1. വിട്ടുപോയ അക്ഷരം ചേക്കുക:—

(i) എനിക്ക് ബ — പ്പാടില്ല.

(ii) പരീ — ച്ചു നോക്കാം.

(iii) അവനു് ഉ — ഹം ഇരട്ടിച്ചു.

2. (i) മുയലിൻെറ പന്തയം എന്തായിരുന്നു ?

(ii) ആമ മുയലിനെ ജയിച്ചതു് എങ്ങനെ?

3. കേട്ടെഴുതുക :—

അമാന്തം, ബദ്ധപ്പാട്ട്, പന്തയം, ഉത്സാഹം, വർദ്ധിച്ചു.

## പാഠം 6

# വെള്ളം



[മുറിക്കകത്തു് രതിയും രമയും ഉണ്ടു്. ഒരു പാത്രത്തിൽ വെള്ളം. രതി അതു് കപ്പുകൊണ്ടു് കോരിക്കുടിക്കുകയാണു്.]

രമ:—രതി ! എന്തൊരു വെള്ളംകുടിയാണു്!. പച്ചവെള്ളമല്ലേ ഇങ്ങനെ കുടിക്കുന്നതു് ?

രതി:—പച്ചവെള്ളം കുടിച്ചാൽ എന്താണു് രമേ ?

രമ:—അതിൽ പലവിധത്തിലുള്ള അഴുക്കും ഉണ്ടാവും.

രതി:— പച്ചവെള്ളത്തിൽ അഴുക്കോ? അതെങ്ങനെ?

രമ:—ഈ വെള്ളം എങ്ങനെ വരുന്നാവെന്ന് നിനക്കറിയാമോ?

രതി:—രമ പറയൂ; വെള്ളം എവിടെ നിന്ന് വന്നു?

രമ:—കിണററിൽ നിന്ന്.

രതി:—കിണററിൽ എവിടെനിന്ന് വന്നു?

രമ:—ഭൂമിയുടെ അടിയിൽനിന്ന്.

രതി:—ഭൂമിക്ക് എങ്ങനെ കിട്ടി?

രമ:—മഴ പെയ്തിട്ട്.

രതി:—മഴയ്ക്ക് എവിടെ നിന്ന് കിട്ടി?

രമ:—ആകാശത്ത് മഴക്കാറ് കണ്ടിട്ടില്ലേ? അതിൽനിന്ന്.

രതി:—മഴക്കാറിന് എവിടെനിന്ന് കിട്ടി?

രമ:—കടലിൽനിന്ന്.

രതി:—കടലിൽ ഉപ്പുവെള്ളമല്ലേ? മഴവെള്ളത്തിൽ ഉപ്പില്ലല്ലോ!

രമ:—കടലിലെ വെള്ളം ആവിയായി മേല്പോട്ട് പോകും. ആ ആവിയിൽ

ഉപ്പുണ്ടാവില്ല. ആവി ഒന്നിച്ചുകൂട ുമ്പോൾ കാർമേഘമാവും.

രതി:—മേഘം എങ്ങനെ മഴയാവും ?

രമ:—മേഘത്തിൽ തണുത്ത കാററടിക്കും. അപ്പോൾ അത്ു് വെള്ളത്തുള്ളിയായി മാറും. അതാണ് മഴ.

രതി:—മഴവെള്ളം മുഴുവൻ ഒഴുകിപ്പോവില്ലേ ?

രമ:—മുഴുവൻ ഒഴുകിപ്പോവില്ല. കുറെ നിലത്തു് താഴും. അത്ു് പിന്നെ കിണററിൽ എത്തും; അല്ലെങ്കിൽ പുഴയിൽ ചേരും. അവിടെനിന്നും എടുത്തിട്ടാണ് നമ്മൾ കുടിക്കുന്നത്ു്.

രതി:—അപ്പോൾ പിന്നെ അഴുക്കുണ്ടാകുന്നതെങ്ങനെ ?

രമ:—പുഴയിലും കിണററിലും പലതരം അഴുക്കുണ്ടാകാം.

രതി:—അതെങ്ങനെ ?

രമ:—ഇലകൾ ചീഞ്ഞും, പൊടി പറന്നും, ജന്തുക്കൾ ചത്തും അഴുക്കുണ്ടായിക്കൂടേ ?

രതി:—അപ്പോൾ അഴുക്ക് എങ്ങനെ കളയാം ?

രമ:—വെള്ളം തിളപ്പിച്ചാൽ കുറെയൊക്കെ മെച്ചം കിട്ടും.

രതി:—ശരി; ഇനി തിളപ്പിച്ച വെള്ളമേ ഞാൻ കുടിക്കുള്ളു.

അഭ്യാസം:—

1. വിട്ടുപോയ അക്ഷരം ചേർക്കുക :—
   വെള്ളം ആവിയായി മേ — ട്ടു പോകും.
2. വെള്ളത്തിൽ അഴുക്കുണ്ടാകുന്നതെങ്ങനെ ?
3. മേഘം എങ്ങനെ മഴയാവും ?
4. കേട്ടെഴുതുക :—
   മേഘം, മേല്പോട്ട്, ഭൂമി.

പാഠം 7

# കുഞ്ഞിരാമന്റെ പൊടിക്കൈ

പണ്ട് കുഞ്ഞിരാമൻ എന്നൊരു രസികൻ ഉണ്ടായിരുന്നു. അയാളുടെ അടുത്ത വീട്ടുകാരൻ വളരെ പിശുക്കനായിരുന്നു. മററുള്ളവരെ തട്ടിക്കാൻ തക്കം നോക്കി ക്കൊണ്ടിരിക്കും; അതായിരുന്നു പതിവ്. കുഞ്ഞിരാമൻ അയാളെ ഒന്ന് കളിയാക്കണ മെന്ന് നിശ്ചയിച്ചു.

ഒരു ദിവസം കുഞ്ഞിരാമൻ അയൽവാസി യോട് ഒരു പാത്രം കടം വാങ്ങി. പശുവിന് വെള്ളം കൊടുക്കാനാണ് വാങ്ങിയത്. മൂന്നു ദിവസം കഴിഞ്ഞു. പാത്രം മടക്കിക്കൊടു ത്തില്ല. അയൽവാസിക്ക് സംശയമായി. പാത്രം എന്തുചെയ്തു? അയാൾ ആളെ അയച്ചു. കുഞ്ഞിരാമൻ പറഞ്ഞു: "ശരി, ഇപ്പോൾ കൊണ്ടുവരാം." ആൾ പോയി. പിന്നാലെ കുഞ്ഞിരാമനും ചെന്നു. എന്നാൽ, ഒരു കാര്യം ചെയ്തു. ചെറിയൊരു പാത്രവുംകൂടി വലിയ പാത്രത്തിൽ അടക്കം ചെയ്തിരുന്നു.

കുഞ്ഞിരാമൻ പാത്രം അയൽവാസിയുടെ മുമ്പിൽ കൊണ്ടുവെച്ച് ഇങ്ങനെ പറഞ്ഞു: "അല്പം വൈകിപ്പോയി, ക്ഷമിക്കണം. പാത്രം പ്രസവിക്കാൻ കിടക്കയായിരുന്നു." അയൽവാസിക്ക് അത്ഭുതം തോന്നി. അയാൾ ചോദിച്ചു: "പാത്രത്തിന് പ്രസവമോ?" കുഞ്ഞിരാമൻ പറഞ്ഞു: "അതെ, പാത്രത്തിന് പ്രസവം. എന്റെ വീട്ടിൽ അങ്ങനെയൊക്കെ പതിവുണ്ട്. ഇതാ,



കണ്ടില്ലേ ചെറിയ പാത്രം! വലിയ പാത്രത്തിന്റെ കുട്ടിയാണ്." അയാൾക്ക് സന്തോ

ഷമായി. അയാളാണല്ലോ കുഞ്ഞിന്റെ അവകാശി. പാത്രം രണ്ടും ആ പിശുക്കൻ അകത്ത് എടുത്തുവെച്ചു.

നാലഞ്ചു ദിവസം കഴിഞ്ഞു. കുഞ്ഞിരാമൻ വീണ്ടും പാത്രം കടം ചോദിച്ചു. ഇത്തവണ കൊടുക്കാൻ കൂടുതൽ ഉത്സാഹം തോന്നി. കുറെ നാൾ കഴിഞ്ഞു. കുഞ്ഞിരാമൻ പാത്രം തിരിയെ കൊടുത്തില്ല. അയൽവാസി പാത്രം ആവശ്യപ്പെട്ടു. കുഞ്ഞിരാമൻ പറഞ്ഞു: "പാത്രം മരിച്ചു പോയി."

അയൽക്കാരൻ അമ്പരന്നു. "പാത്രം മരിക്കുമോ ?" അയാൾ ചോദിച്ചു. കുഞ്ഞിരാമൻ വളരെ സരസമായി പറഞ്ഞു: "കഴിഞ്ഞ തവണ അതു് പ്രസവിച്ചില്ലേ? ഇത്തവണ മരിച്ചു. എന്താണു് അത്ഭുതപ്പെടാനുള്ളതു് ?" അയൽവാസിക്കു് ഉത്തരം മുട്ടി.

അഭ്യാസം :—

1. വിട്ടുപോയ അക്ഷരങ്ങൾ ചേർക്കുക :—

(i) കഴിഞ്ഞ തവണ അതു് — സവിച്ചില്ലേ?

(ii) കൊടുക്കാൻ കൂടുതൽ ഉ —ഹം തോന്നി.

2. കുഞ്ഞിരാമൻ എവിടന്നാണു് പാത്രം വാങ്ങിയതു്?

3. അടുത്ത വീട്ടിൽ താമസിക്കുന്നവൻ =
(ഒററ വാക്കു് പറയുക)

4. അടക്കം ചെയ്യു; തിരിച്ചുകൊടുത്തു; സരസമായി; ഉത്തരംമുട്ടി—ഇവ ഉപയോഗിച്ചു് വാക്യങ്ങളുണ്ടാക്കാൻ ശീലിക്കുക.

5. കേട്ടെഴുതുക :—
ആവശ്യം ; അവകാശി ; അമ്പരന്നു ; ഉടമസ്ഥൻ.

——

## പാഠം 8

# കാററിനോട്*



കാറേറ നീയെന്തേ തങ്ങിത്തങ്ങി
മുററത്തെത്തുന്ന പങ്ങിപ്പങ്ങി?
പിഞ്ചു പൂവിനെ നോക്കി നോക്കി
കൊമ്പുന്നെന്തിന വിക്കി വിക്കി ?
തുമ്പി തുള്ളുന്ന കണ്ടു കണ്ട്
കമ്പം പൂണ്ടു മുരണ്ടുകൊണ്ട്
ഓടിയെത്തിയതല്ലേ ചൊല്ല് ?

---

* അപ്പൂപ്പാ നമ്മുടെ നാരോത്തിന്മേൽ
തത്തേലും തക മയിലാട്ടം — എന്നും മററുമുള്ള നാടോടിപ്പാട്ടിൻെറ മട്ടാണു്

**വാടിയിങ്കൽ നീ നില്ല് നില്ല്**
**കൊച്ചു പൂവാണേ നോവിക്കൊല്ലേ**
**പച്ചപ്പുല്ലിലിരിക്ക മെല്ലേ.**

അഭ്യാസം :—

1. കാററ് 'പങ്ങിപ്പങ്ങി' വന്നു—എങ്ങനെ മനസ്സിലായി ?
2. പച്ചപ്പുല്ലിൽ മെല്ലെ ഇരിക്കണം; എന്താണ് കാരണം

— —

പാഠം 9

## രാധയുടെ ഭാഗ്യം

ഇന്നലെ രാധ ഒരു ശംഖുമാല കഴുത്തിൽ ഇട്ടിരുന്നു. അതു് കന്യാകുമാരിയിൽ നിന്നു് കൊണ്ടുവന്നതാണു്. എവിടെയാണു് കന്യാകുമാരി? നമ്മുടെ നാടിന്റെ തെക്കെ



അററത്തു്. അതിന്റെ കിഴക്കും തെക്കും പടിഞ്ഞാറും കടലാണു്. കടലിലേക്കു് തള്ളിനില്ക്കുന്നതിനാൽ കന്യാകുമാരി ഒരു മുനമ്പാണു്.

ഓണക്കാലത്താണ് രാധ കന്യാകുമാരിക്ക് പോയത്. എന്തെല്ലാം വിശേഷങ്ങളാണെന്നോ അവിടെ! എത്ര പറഞ്ഞാലും തീരുകയില്ല. എല്ലായ്പ്പോഴും നല്ല കാററുണ്ട്. കിഴക്കും പടിഞ്ഞാറും കടലാണല്ലോ! സൂര്യൻ കടലിൽ പൊങ്ങുന്നതും കടലിൽ താഴുന്നതും അവിടെ കാണാം. മനോഹരമായ ആ കാഴ്ച കാണാൻ വളരെപ്പേർ കൂടും.

കടലിൻെറ വക്കത്ത് കണ്ട പല വിശേഷസാധനങ്ങളും രാധ കൊണ്ടുവന്നു. കറുത്ത മണ്ണും ചുവന്ന മണലും അവൾ കാണിച്ചുതന്നു. അവിടത്തെ കക്കകളും ശംഖുകളും കണ്ടാൽ കൊതിതോന്നും. വെള്ളരിക്കപോലെ നീളത്തിലും, പൊതിച്ച നാളികേരംപോലെ ഉരുണ്ടും ഉള്ള ശംഖുകൾ കാണാം.

കന്യാകുമാരിയിലെ അമ്പലത്തിലും രാധ പോയിരുന്നു. വളരെ പഴക്കമുള്ള ഒരു അമ്പലമാണ് അത്. കുമാരീദേവിയെ തൊഴുവാൻ പല നാട്ടുകാരും അവിടെ വരും. ക്രിസ്ത്യാനികളുടെ ഒരു പള്ളിയും കന്യാകുമാരിയിൽ ഉണ്ട്. വളരെപ്പേർ അവിടേയും

പോകും. ഗാന്ധിജിയുടെ ഓർമ്മയ്ക്കായി ഒരു കെട്ടിടം കന്യാകുമാരിയിൽ പണിതിട്ടുണ്ട്. മനോഹരമാണ് ആ കെട്ടിടം.

ദൂരെനിന്ന് വരുന്നവർക്ക് താമസിക്കാൻ അവിടെ സത്രങ്ങൾ ഉണ്ട്. രാധയുടെ വീട്ടുകാർ ഹോട്ടൽമുറിയിലാണ് താമസിച്ചത്. നാലഞ്ചു ദിവസം താമസിച്ചു. എല്ലാ കാഴ്ചകളും കണ്ടു. രാധയുടെ ഭാഗ്യം.

അഭ്യാസം:—

1. വിട്ടുപോയ അക്ഷരങ്ങൾ ചേർക്കുക :—

   (i) എല്ലാ — ഴം നല്ല കാററുണ്ട്.

   (ii) ആ കാ — വളരെ മനോഹരമാണ്.

   (iii) ക്രി — നികളുടെ ഒരു പള്ളി.

2. കന്യാകുമാരിയിലെ കാഴ്ചകൾ എന്തെല്ലാം?

3. മുനമ്പ്, മനോഹരം, സത്രം — ഈ വാക്കുകൾ പഠിക്കുക.

4. കേട്ടെഴുതുക.—

   ശംഖ്, ക്രിസ്ത്യാനി, രാധ, കാഴ്ച.

——

പാഠം 10

# കണ്ടിൽ ചാടിയ ചുണ്ടെലി

ഒരു ചുണ്ടെലി തീററയും തേടി നടക്കുക യായിരുന്നു. നടന്നു നടന്ന് ഒരു കൃഷി ക്കാരൻെറ അടുക്കളയിൽ കടന്നു. അവിടെ ഒരു പൊതി കണ്ടു. അവൻ പതുക്കെ തലയിട്ടുനോക്കി. അതിനകത്ത് അപ്പമാണ്. ഒന്ന് കാന്തു നോക്കി. നല്ല സ്വാദ്. മുഴുവനും അവന് തിന്നണം. പക്ഷേ, എങ്ങോട്ടാണ് കൊണ്ടുപോകുക? പൊതിയെടുത്ത് അവൻ പുറത്ത് കടന്നു.

അപ്പപ്പൊതിയുംകൊണ്ട് ചുണ്ടെലി അങ്ങനെ നടന്നു. സ്വൈരമായി ഇരുന്ന് തിന്നണം. അതിന് ഒരു സ്ഥലം വേണം. അതാണ് നോട്ടം. പക്ഷേ, കൊതിയൻെറ തല പൊതിക്കകത്താണ്. അങ്ങനെ നടന്നു നടന്ന് അവൻെറ കാൽ തെററി. 'പിതിം'— അവൻ വീണു. എവിടെ? ഒരു കുമ്മായ ക്കുഴിയിൽ.

"ഈശ്വരാ, എന്നെ രക്ഷിക്കണേ!," അവൻ പ്രാർത്ഥിച്ചു. ഒരു പുലി ഇതു കേട്ടു.



അവൻ ചോദിച്ചു: ‘‘ആരാണ് ദൈവത്തെ വിളിക്കുന്നതു് ?’’ അപ്പം പൊതിഞ്ഞ കടലാസ്സിൽ നോക്കി എലി വായിച്ചു: ‘‘മാനം ഇടിഞ്ഞു വീഴാൻ പോകുന്നു. ജീവനിൽ കൊതിയുള്ളവർ വല്ല കുണ്ടിലും ഒളിച്ചു കൊള്ളുക.’’ പുലി ഇതു് കേട്ടു. അവൻ ചോദിച്ചു: ‘‘ചങ്ങാതീ, ഈ പറഞ്ഞതു് സത്യമാണോ ?’’ എലിക്ക് കോപം വന്നു. ‘‘ദൈവം പറയുന്നതു് കളവോ ?’’ അവൻ ഗർജ്ജിച്ചു.

പുലിക്ക് ഭയമായി. അവൻ ചോദിച്ചു: "ചങ്ങാതീ, ഞാനും ഇറങ്ങി വരട്ടേ?" എലി പറഞ്ഞു : "വേണ്ട ; തനിക്ക് വൃത്തിയില്ല. എപ്പോഴും തുമ്മിക്കൊണ്ടിരിക്കും." പുലി ഏററു "ഞാൻ തുമ്മുകയില്ല, സത്യം." എലി അനുവദിച്ചു. പുലി ഇറങ്ങി വന്നു. ഈ കരാറിന്മേൽ ഒരു കരടിയും, ചെന്നായും, ആനയും കൂടി പിന്നീട് വന്നു ചേർന്നു.

എല്ലാവരും അവിടെ കൂടിയിരിക്കയാണ്. എലി പുലിയെ നോക്കീട്ട് പറഞ്ഞു: "ഇതാ തുമ്മാൻ ഭാവിക്കുന്നു. പോകൂ പുറത്ത്." പുലി പറഞ്ഞു : "ഇല്ല, ഞാൻ തുമ്മുകയില്ല." ഇങ്ങനെ, എല്ലാവരും വളരെ കരുതലോടെ ഇരിക്കയാണ്. എലി പെട്ടെന്ന് സ്വന്തം മൂക്കിൽ കടന്നു പിടിച്ചു. തുമ്മാനുള്ള ഭാവമാണ്. മററുള്ളവർ അതുതന്നെ നോക്കിക്കൊണ്ടിരിക്കയാണ്. അവൻ ഉറക്കെ പറഞ്ഞു: "ഇല്ല, ഞാൻ വിട്ടു തരില്ല." അവൻ ഞെളിയാനും പിരിയാനും തുടങ്ങി. അവസാനം അതാ, 'യാച്ഛീ' അവൻ തുമ്മിപ്പോയി. മററുള്ളവക്ക് ദേഷ്യം വന്നു. അവർ എലിയെ എടുത്ത് പുറത്തേക്കിട്ടു.

അഭ്യാസം :—

1. വിട്ടുപോയ അക്ഷരം ചേർക്കുക:—

(i) ഒ — രമായി ഇ രു ന്നു് തിന്നണം.
അതിനു് ഒരു — ലം വേണം.

(ii) ഈ — രാ, അവൻ പ്രാ — ച്ചു.

(iii) ദൈവം പറയുന്നതു കളവോ ? അവൻ
ഗ — ച്ചു.

2. ചുണ്ടെലി കുമ്മായക്കുഴിയിൽ നിന്നും രക്ഷ
പ്പെട്ടതെങ്ങനെ?

——

# മുല്ല



മുററത്തു ഞാനൊരു മുല്ലനട്ടു,
മുല്ലയ്ക്കു ഞാനൊരു പന്തലിട്ടു;
മുല്ലച്ചെടിക്കു വളങ്ങൾ വെച്ചു,
വെള്ളമൊരു കുടം ഞാനൊഴിച്ചു.

മുല്ല വളൎന്നു പടൎന്നു കേറി,
മുല്ലപ്പൂമൊട്ടുകൾ കാററിലാടി;
അന്തിക്കരിമുല്ല പൂവണിഞ്ഞു,
ചന്തത്തിലായിരം പൂവിരിഞ്ഞു
ഇന്നലെയന്തിക്കും മുല്ല പൂത്തു,
ഇന്നു പുലൎച്ചയ്ക്കും മുല്ല പൂത്തു.

ഊഞ്ഞാൽ] [ഗോപാലകൃഷ്ണൻ കോലഴി.

അഭ്യാസം:—

1. മുല്ലനട്ടിട്ട് കുട്ടി എന്തെല്ലാം ചെയ്തു ?
2. അൎത്ഥം പറയുക :—
   അന്തി. പുലൎച്ച.

പാഠം 12

# രക്ഷിച്ചവന് തല കൊടുത്തു

അമ്മ ഒരു കുപ്പക്കുഴിയിലാണ് എന്നെ പെററത്. അന്ന് ആരും തിരിഞ്ഞു നോക്കിയില്ല. എങ്ങനെ നോക്കും? എനിക്ക് ഒട്ടും ഭംഗി ഉണ്ടായിരുന്നില്ല. ഉരുണ്ട്, തെല്ലൊന്നു നീണ്ട്, ഒരു വൃത്തികെട്ട വസ്തു; അതായിരുന്നു എൻെറ രൂപം.

കുറെ ദിവസം കഴിഞ്ഞു. ഒരു കൃഷിക്കാരൻ എന്നെ എടുത്തുകൊണ്ടുപോയി. അങ്ങനെ ഞാൻ അമ്മയെ പിരിഞ്ഞു. പിന്നെ ഒററയ്ക്കായി താമസം. എവിടെ? നല്ല ഒരു കുപ്പക്കുഴിയിൽ. എന്നാൽ, എനിക്ക് കുടിക്കാൻ വെള്ളം തന്നിരുന്നു, ഭക്ഷിക്കാൻ ചാണകവും ചാരവും. ആ കൃഷിക്കാരന് എന്നെ ഇഷ്ടമായിരുന്നു. ദിവസേന അയാൾ വന്ന് എന്നെ നോക്കാറുണ്ട്.

കൃഷിക്കാരൻ എന്നെ ലാളിച്ചു. ആ ലാളനയിൽ ഞാൻ വളന്നു. അതോടൊപ്പം അഴകും തെളിഞ്ഞു. ശരീരം നീണ്ട് കൊഴുത്തു. പച്ചനിറത്തിൽ, നല്ല നീളത്തിലും വീതിയിലും

ഉള്ള ഇലകളും എനിക്കുണ്ടായി. എന്തൊരു മിനുസമാണ് ഇലയ്ക്ക്! ആർക്കും കൗതുകം തോന്നും. എങ്കിലും കൃഷിക്കാരനാണ് എന്നെ കൂടുതൽ ഇഷ്ടപ്പെട്ടത്. . എനിക്ക് വെള്ളവും ഭക്ഷണവും മുടങ്ങാതെ അയാൾ തന്നിരുന്നു.

ആ കൃഷിക്കാരന് ഞാൻ എന്തെങ്കിലും കൊടുക്കണ്ടേ? അതായി എന്റെ വിചാരം. ഒരു ദിവസം അതാ കുട്ടികൾ എന്റെ ചുറവും വന്നു നില്ക്കുന്നു; കൈകൊട്ടിച്ചിരിക്കുന്നു. അവർ പറഞ്ഞു "അച്ഛാ, നമ്മുടെ വാഴ കുലച്ചു." എന്റെ തലയിൽനിന്ന് ഒരു പൂവു പോലെ, കുലക്കുമ്പ് പൊങ്ങിവന്നു.

കുറെ നാൾ കഴിഞ്ഞു. കുലക്കുമ്പ് വിരിഞ്ഞു. പടല പടലയായി കായ്കൾ ഉണ്ടായി. എനിക്ക് അഴകും വർദ്ധിച്ചു. ആ കായെല്ലാം വലുതായി. നല്ല ഒരു ചുമടാണ് ഞാൻ ചുമന്നത്. ഭാരംകൊണ്ട് തല ചാഞ്ഞു. ദേഹം വളഞ്ഞു. എങ്കിലും അത് ഞാൻ താങ്ങി. എന്തിനുവേണ്ടി? എന്നെ രക്ഷിച്ച കൃഷിക്കാരന് കാഴ്ചവെക്കാൻ. അതിനുള്ള ദിവസവും കാത്ത് കഴിച്ചുകൂട്ടി ഞാൻ,

64/175—4



ഓണം അടുത്തു. ഞാൻ ചുമടും താങ്ങിക്കൊണ്ടു് നില്ക്കുകയാണ്. ഒരു ദിവസം രാവിലെ കൃഷിക്കാരൻ അടുത്തു് വന്നു. കൈയിൽ ഒരു വെട്ടുകത്തി കണ്ടു. അയാൾ ആഞ്ഞു് ഒരു വെട്ടു് വെട്ടി. കുല ആ

കൈയിൽ തൂങ്ങി. എന്റെ ചുമതല തീൎന്നു. എന്നെ രക്ഷിച്ചവന് ഞാൻ തല കൊടുത്തു.

അഭ്യാസം:—

1. ആരാണ് രക്ഷിച്ചവന് തല കൊടുത്തതു്?
2. വിട്ടുപോയ അക്ഷരം ചേൎക്കുക:—
   (i) ഒരു വൃത്തികെട്ട വ —
   (ii) എന്നെ ഇ — മായിതന്നു.
3. കുപ്പക്കുഴി, ലാളന, അഴകുതെളിഞ്ഞു, നീണ്ടുകൊഴുത്തു, കാത്തു കഴിച്ചുകൂട്ടി— ഈ വാക്കുകൾ ശ്രദ്ധിക്കുക.
4. കേട്ടെഴുതുക:
   ഭംഗി, കൃഷിക്കാരൻ, കുലച്ചുമ്പു്, ഭാരം.

——

പാഠം 13

# സിംഹവും എലിയും

ഒരു സിംഹം ഇരതേടി വളരെ ദൂരം നടന്നു. അന്ന് യാതൊന്നും കിട്ടിയില്ല. നല്ല നട്ടുച്ച നേരം; കാലും കൈയും തളൎന്നു. വിശപ്പാണെങ്കിൽ പൊറുക്കവയ്യ. ഒടുവിൽ അവൻ ഒരു മരത്തിന്റെ ചുവട്ടിൽ എത്തി. അവിടെ നല്ല തണൽ കണ്ടു. അവൻ തണലത്തു് കിടന്നു് ഉറങ്ങി.

മരത്തിന്റെ കൊമ്പത്തു് ഒരു എലി ഇരുന്നിരുന്നു. ഒരു കായ് പറിക്കാമെന്നു കരുതി എലി ഒരു ചാട്ടം. "പിതിം" അതു് കാൽ തെററി താഴെ വീണു. എവിടെ? സിംഹത്തിന്റെ മേൽ.

സിംഹം ഉണൎന്നു. അവൻ ഗൎജ്ജിച്ചു: "എടാ ധിക്കാരി, ഇത്രയ്ക്കായോ? ഉറങ്ങിക്കിടന്നിരുന്ന എന്നെ നീ ഉണൎത്തി. നിന്നെ ഞാൻ ഇതാ വിഴുങ്ങാൻ പോകുന്നു."

എലി പേടിച്ചു വിറച്ചു. ആ പാവം വളരെ വിനയത്തോടെ പറഞ്ഞു: "തിരുമേനി!



ക്ഷമിക്കണം. അടിയൻ പാവം. ആനയെ പ്പോലും കൊല്ലാൻ കെല്പുള്ളവനാണ് അങ്ങ്. എന്നെ വിഴുങ്ങിയതുകൊണ്ടു് എന്തു് മെച്ചം? അതുകൊണ്ടുണ്ടോ വിശപ്പടങ്ങുന്നു?

എലിയുടെ അപേക്ഷകേട്ടു് സിംഹത്തിനു് ദയ തോന്നി. അവൻ പറഞ്ഞു: "എടാ, മൂഷികാ, നിൻെറ തെറ്റു് ഞാൻ പൊറുക്കുന്നു. ഇനി ഇവിടെ കാണരുതു്. പൊയ്ക്കോ." എലിക്കു് ആശ്വാസമായി. അതു് ഇറങ്ങിവന്നു് സിംഹത്തെ തൊഴുതു; പോകാൻ നേരത്തു് ഇങ്ങനെ പറഞ്ഞു:

"തിരുമേനി! ഈ സഹായം അടിയൻ മറക്കില്ല. ഇതിനു് പകരം ഒരു സഹായം ചെയ്യാൻ അടിയനും കഴിഞ്ഞേക്കും."

എലിയുടെ ഈ വാക്കു് കേട്ടു് സിംഹം പൊട്ടിച്ചിരിച്ചു. "ഇവനാണോ എന്നെ സഹായിക്കാൻ ?" ഇതായിരുന്നു ആ ചിരിയുടെ അർത്ഥം. എലി അതിൻെറ ജീവനും കൊണ്ടു് ഓടിപ്പോയി.

ഏതാനും ദിവസം കഴിഞ്ഞു. സിംഹം ഒരു വലയിൽപ്പെട്ടു. വളരെ ശ്രമിച്ചുനോക്കി. പക്ഷെ, വല പൊട്ടിക്കാൻ സിംഹത്തിനു് സാധിച്ചില്ല. അവൻ അവിടെ കിടന്നു് നില വിളിച്ചു. നമ്മുടെ എലി ഇതു് കേട്ടു. അവൻ ഓടി വന്നു. സിംഹത്തെ കണ്ടു. കാര്യം മനസ്സിലായി.

എലി വേഗം ഓടിപ്പോയി. കൂട്ടുകാരേയും കൊണ്ടാണു് മടങ്ങി വന്നതു്. എല്ലാവരുംകൂടി ശ്രമിച്ചു. ഒരു മണിക്കൂർകൊണ്ടു് അവർ വല മുറിച്ചു. സിംഹം രക്ഷപ്പെട്ടു. നാണിച്ചു് തല താഴ്ത്തി അവൻ തൻെറ ഗുഹയിലേക്കു് പോയി.

അഭ്യാസം:—

1. വിട്ടുപോയ അക്ഷരം ചേർക്കുക:—
   (i) എല്ലാവരും കൂടി — മിച്ചു.
   (ii) നാണിച്ചു് തല താ— .

2. കേട്ടെഴുതുക :—
   ദേഷ്യം, ഗർജ്ജിച്ചു, കെല്പുള്ള,
   ആശ്വാസം, തലതാഴ്ത്തി.

3. എലി എന്നതിനു് പകരം ഒരു വാക്കു് പറയുക.

4. എലി സിംഹത്തെ എങ്ങനെ സഹായിച്ചു ?

———

പാഠം 14

# കുട്ടിയും കാററും

ഇത്ര വികൃതിയാണല്ലേ—കാററി-
ന്നിത്തിരിയും കനിവില്ലേ?
പൂഴിത്തറയുടെ മീതേ—പിഞ്ചു
പൂവിനെ വീഴ്ത്തി വെറുതെ.
പൂവിനു നോവുകയില്ലേ—പാവം
പൂവു കരയുകയില്ലേ?
അമ്മിണി വീണാൽ കവിയും—മാലാ-
ലമ്മയും കൂടിക്കരയും.
ചെയ്യരുതിങ്ങനെ കാററേ—പാപം
ചെയ്യരുതിങ്ങനെ കാററേ.

ഇളംചുണ്ടുകൾ]　　　　[ജി. ശങ്കരക്കുറുപ്പ്

അഭ്യാസം:—

1. പൂവിന്ന് നോവും— ഇതെങ്ങനെ കുട്ടി മനസ്സിലാക്കി?

2. കുട്ടി കാററിന്ന് കൊടുക്കുന്ന ഉപദേശം എന്ത്?

———

പാഠം 15

# പാണ്ടന്റെ കൗശലം

പാണ്ടൻ എന്റെ പൂച്ചക്കുട്ടിയാണ്. അതിന്റെ വികൃതി ചില്ലറയല്ല. എന്തൊരു സാമർത്ഥ്യമാണ് പാണ്ടന് !

ഒരു ദിവസം രാത്രി പാണ്ടൻ നടക്കാൻ പോയി. നല്ല നിലാവുണ്ടായിരുന്നു. കുറച്ച് ദൂരം ചെന്നു. അതാ ഒരു കുറുക്കൻ. പാണ്ടന് പേടിയായി. പക്ഷേ, അനങ്ങിയില്ല. അവിടെത്തന്നെ നിന്നു.

കുറുക്കൻ അടുത്ത് വന്നിട്ട് പറഞ്ഞു: "നിന്നെ കണ്ടത് നന്നായി. എനിക്ക് വല്ലാതെ വിശക്കുന്നു. അത് എങ്ങനെ മാറും? നീ ചെറുതാണ്. എന്റെ വിശപ്പ തീർക്കാൻ പോരാ. എങ്കിലും തൽക്കാലം മതിയാകാം."

പാണ്ടൻ :- കുറുക്കച്ചേട്ടാ, വിഷമിക്കണ്ടാ. എന്റെ കൂടെ വരൂ. ധാരാളം അപ്പം തരാം.

കുറുക്കൻ :—"എവിടെ അപ്പം? വേഗം കാണിച്ചു താ."

പാണ്ടൻ :—"ഇവിടെ അടുത്താണു്. നമുക്കു് അങ്ങോട്ടു് പോകാം."

കുറുക്കൻ പാണ്ടന്റെ കൂടെ പോയി. അവർ ഒരു കിണററിന്റെ വക്കത്തു് എത്തി. അവിടെ ഒരു കയർ കണ്ടു. അതിന്റെ ഒരററം കിണററിലേക്കു് തൂങ്ങി കിടന്നിരുന്നു. മറേറ അററം മുകളിലും കണ്ടു. ആ അററത്തു് ഒരു തൊട്ടിയും ഉണ്ടായിരുന്നു.



പാണ്ടൻ കിണററിലേക്കു് എത്തിച്ചു നോക്കി. അവിടെ ചന്ദ്രൻെറ നിഴൽ കണ്ടു. പാണ്ടൻ കൈകൊട്ടിച്ചിരിച്ചു.

കുറുക്കൻ :—"എന്തെടാ ചിരിക്കുന്നേ ?"

പാണ്ടൻ :— "കണ്ടില്ലേ, പാത്രം നിറച്ചു് അപ്പം !"

കുറുക്കൻ എത്തിച്ചു നോക്കി. ചന്ദ്രൻെറ നിഴൽ അവനും കണ്ടു. അതു് അപ്പമാണെന്നും കരുതി.

കുറുക്കൻ:—"എടാ, അതു് എങ്ങനെ എടുക്കും?"

പാണ്ടൻ:—"ചേട്ടൻ ക്ഷമിക്കണം. ഞാൻ ഇറങ്ങിപ്പോയി എടുത്തുകൊണ്ടുവരാം."

കുറുക്കനു് സമാധാനമായി. പാണ്ടൻ ആ തൊട്ടിയിലേക്കു് ഒരു ചാട്ടം. തൊട്ടി പതുക്കെപ്പതുക്കെ കിണററിലേക്കു് താണു. മറേറ തല ആതോടൊപ്പം പൊങ്ങി. അവിടേയും കണ്ടു ഒരു തൊട്ടി. കുറുക്കൻ കുറെ നേരം കാത്തു. പാണ്ടൻ അവിടെ ഇരിപ്പാണു്. ഒററയ്ക്കിരുന്നു് അപ്പം തിന്നുകയാണോ ? കുറുക്കനു് ദേഷ്യം വന്നു.

കുറുക്കൻ :— "എടാ ദ്രോഹീ! എവിടെ അപ്പം ?"

പാണ്ടൻ :—"അയ്യോ, ചേട്ടാ, ഇതു് എനിക്കു് പൊക്കാൻ പററുന്നില്ല. മററ തൊട്ടി യിൽക്കയറി ചേട്ടൻ ഇങ്ങോട്ടു് വരൂ."

കുറുക്കൻ മററ തൊട്ടിയിലേക്കു് ചാടി. കുറുക്കനു് കനം കൂടുമല്ലോ. തൊട്ടി പെട്ടെന്നു് താണു. അതു് വെള്ളത്തിലേക്കു് താണു പോയി. പാണ്ടൻ ഇരുന്ന തൊട്ടി അതോ ടൊപ്പം പൊങ്ങി. അവൻ കരയിലേക്കു് ചാടി രക്ഷപ്പെട്ടു.

അഭ്യാസം :—

1. വിട്ടുപോയ അക്ഷരങ്ങൾ ചേർക്കുക :—

(i) അവിടെ ച — ൻെറ നിഴൽ കണ്ടു.

(ii) എടാ — ഹി, എവിടെ അപ്പം ?

2. (i) പാണ്ടൻെറ കൗശലം എന്തു് ?

(ii) പാണ്ടൻ കൗശലം പ്രയോഗിക്കാൻ കാരണം എന്തു് ?

3. കേട്ടെഴുതുക :—

സാമർത്ഥ്യം ; സമാധാനം ; ദ്രോഹി; ചന്ദ്രൻ.

—

## പാഠം 16

# കിട്ടുന്നതിൽ പാതി

[പ്രഭുവിൻെറ മാളിക. പടിക്കൽ പാറാവുകാരൻ നില്ക്കുന്നു. ഒരു പൂക്കാരൻ വരുന്നു.]

പാറാവുകാരൻ :—എടോ, നില്ല, അവിടെ.

പൂക്കാരൻ :—അകത്തേക്കു് പോവാൻ അനുവദിക്കണം.

പാറാവുകാരൻ :—ഇപ്പോൾ പററില്ല.

പൂക്കാരൻ:—യജമാനന്നേ! കുട്ടയിൽ പൂവാണു്. അതു് വാട്ടമ്മുമ്പെ കൊടുക്കണം.

പാറാവുകാരൻ :— അതൊന്നും പറഞ്ഞിട്ടു് കാര്യമില്ല. പോകാൻ പററില്ല.

പൂക്കാരൻ:—അയ്യോ, അങ്ങനെ പറയരുതേ. നല്ല വില കിട്ടുന്ന പൂവാണേ.

പാറാവുകാരൻ :—അതുകൊണ്ടു് എനിക്കെന്താണു് ഗുണം ?

പൂക്കാരൻ:—യജമാനന്നെ ദൈവം രക്ഷിക്കും.

പാറാവുകാരൻ :—അതിനു് തൻെറ ശിട്ടു് വേണ്ടാ.

പൂക്കാരൻ:—യജമാനന്നും വല്ലതും തരാം.

പാറാവുകാരൻ: — എന്തു തരും? അതു് കേൾക്കട്ടെ.

പൂക്കാരൻ:—യജമാനൻ പറയണം.

പാറാവുകാരൻ:— കിട്ടുന്നതിൽ പകുതി തരണം.

പൂക്കാരൻ:—അതു് കഷ്ടമാണു് യജമാനന്നേ.

പാറാവുകാരൻ:—എന്നാൽ വേണ്ട, വന്ന വഴിക്കു് പോയ്ക്കൊള്ളൂ.

പൂക്കാരൻ:—(അല്പം ആലോചിച്ചിട്ടു്) തരാം. സമ്മതിച്ചു. ഞാൻ പോകട്ടെ!

പാറാവുകാരൻ:—ശരി; താൻ നല്ലവൻ. മടങ്ങി വരുമ്പോൾ വാക്കു് മാറുമോ?

പൂക്കാരൻ:—ഇല്ല; കിട്ടുന്നതിൽ പാതി തരാം.

പാറാവുകാരൻ:—എന്നാൽ പൊയ്ക്കൊള്ളൂ.

[പൂക്കാരൻ അകത്തേക്കു് പോകുന്നു. പാറാവു് കാരൻ സന്തോഷിച്ചു നില്ക്കുന്നു.]

[മാളികയുടെ പൂമുഖത്തു് പ്രഭു ഇരിക്കുന്നു. സേവകൻ അടുത്തുണ്ടു്. പൂക്കാരൻ പൂവു് മുമ്പിൽ കൊണ്ടുവെച്ചു. പ്രഭുവിനു് വളരെ സന്തോഷമായി. മകളുടെ കല്യാണമാണു്. ധാരാളം പൂവു് വേണം. അതു് കിട്ടാൻ ക്ഷാമമുള്ള കാലവും.]

പ്രഭു:—ഇതിൽ എന്തെല്ലാം പൂക്കൾ ഉണ്ടു് ?

പൂക്കാരൻ :—സ്വാമീ, എല്ലാ പൂക്കളും ഉണ്ടു്. റോസ്, മുല്ല, പിച്ചകം, ചെമ്പകം, ജമന്തി, താമര— എല്ലാം.

പ്രഭു:—വാടീട്ടുണ്ടോ ?



പൂക്കാരൻ :— ഇപ്പോൾ പറിച്ചതേയുള്ളൂ, തിരുമേനി!

പ്രഭു:—സേവകാ, കുട്ട തുറന്നു നോക്കൂ.

[സേവകൻ കുട്ട തുറന്നു നോക്കുന്നു.]

സേവകൻ:—തരക്കേടില്ല, തിരുമേനീ!

പ്രഭു:— ശരി; നന്നായി. എന്തു് വില കിട്ടണം?

പൂക്കാരൻ:—അടിയനു് പണം വേണ്ടാ.

പ്രഭു:—പിന്നെ?

പൂക്കാരൻ:—അടിയനു് അൻപതു് അടി തരണം.

പ്രഭു:—അടിയോ? നിനക്കു് ഭ്രാന്തുണ്ടോ?

പൂക്കാരൻ:—ഇല്ല തിരുമേനി! അതാണു് അടിയനു് ആവശ്യം.

പ്രഭു:—ഇതിൽ എന്തോ കാൎയ്യമുണ്ടു്. നേരു പറയൂ.

പൂക്കാരൻ:—തിരുമേനി! കിട്ടുന്നതിൽ പാതി അടിയനും പാതി മറെറാരാൾക്കും ഉള്ളതാണു്.

പ്രഭു:—മറെറാരാൾക്കോ? അതാരാണു്?

പൂക്കാരൻ:—ഇവിടത്തെ പാറാവുകാരൻ. പാതി അയാൾക്കു് കൊടുക്കണം. അതു് സമ്മതിച്ചിട്ടാണു് അടിയനെ കടത്തി വിട്ടതു്.

പ്രഭു :—ശരി; ആദ്യം അവൻെറ ഓഹരി കൊടുക്കാം. (ഉറക്കെ) ആരവിടെ?

[വേലക്കാരൻ വരുന്നു.]

നമ്മുടെ പാറാവുകാരനെ പിടിച്ചുകെട്ടി ഇരുപത്തിയഞ്ചു് അടി കൊടുക്കാൻ പറയണം.

വേലക്കാരൻ :—ഉത്തരവു്.

[വേലക്കാരൻ തലകുനിച്ചു് മടങ്ങിപ്പോകുന്നു.]

പ്രഭു :—സേവകാ, ഇവനു് പൂവിൻെറ വിലയും ഓണപ്പുടവയും കൊടുക്കു.

[പൂക്കാരൻ സേവകൻെറ പിന്നാലെ പോകുന്നു.]

അഭ്യാസം :—

1. വിട്ടുപോയ അക്ഷരം ചേർക്കുക:—

 (i) എടോ, നി — അവിടെ.
 (ii) തനിക്കു് — ന്തുണ്ടോ ?
 (iii) അതാണു് അടിയനു് ആവ — .

2. ആറു് പൂക്കളുടെ പേർ പറയുക.

3. കേട്ടെഴുതുക :—

 പ്രഭു; കഷ്ടം; പൂമുഖം; ഭ്രാന്തു്.

—

## പാഠം 17

# ഉണ്ണിക്കൃഷ്ണൻ



**പാലഞ്ചും പുഞ്ചിരി തൂകി നിന്നീടിനാൻ**
**നാലഞ്ചു നാളങ്ങു ചെന്നവാറെ.**
**മെല്ലെ മെല്ലെന്നങ്ങിഴഞ്ഞു തുടങ്ങിനാൻ**
**കല്ലിലും, മണ്ണിലും, പൂഴിയിലും.**

**മുട്ടു പിടിച്ചങ്ങു നിന്നു തുടങ്ങിനാ-**
**നൊട്ടു നാളങ്ങനെ ചെന്നവാറെ.**
**മുട്ടു പിടിച്ചു നിന്നൊട്ടു നടക്കയും**
**പെട്ടെന്നു വീഴ്കയും, കേഴ്കയും,**

**അമ്മമാർ ചെന്നങ്ങു പെട്ടെന്നെടുക്കയു-**
**മെന്മകൻ വാഴ്കെന്നു ചൊല്ലുകയും,**
**ഇങ്ങനെയോരോരോ ലീലകളുണ്ടായി**
**മംഗലം പൊങ്ങുന്ന ഗോകുലത്തിൽ.**

-

**അഭ്യാസം :—**

ഈ വാക്കുകൾ ശ്രദ്ധിക്കുക :—

1. ചെന്നവാറെ; മംഗലം; ഗോകുലം; കേഴുക.

2. ഉണ്ണിക്കൃഷ്ണൻ എങ്ങനെ മററുള്ളവരെ രസിപ്പിച്ചു? നിങ്ങൾ പറയുക.

—

പാഠം 18

# വഴക്കു് തീൎന്നു

ആൺകുറുക്കനും പെൺകുറുക്കനും കൂടി ഒരു ദിവസം മാളത്തിൽനിന്നു് പുറപ്പെട്ടു. വല്ലതും തിന്നാൻ കിട്ടണം. അതാണു് ആവശ്യം. നടന്നു നടന്നു് ഒരു പുലിയുടെ മുമ്പിൽ ചെന്നുപെട്ടു. ഇനി എങ്ങനെ രക്ഷപ്പെടും ?

കുറുക്കനു് കൗശലമുണ്ടല്ലോ! പെൺകുറുക്കൻ ഒരു ഉപായം കണ്ടെത്തി. അവൾ പറഞ്ഞു: "പുലിയച്ഛനെ കണ്ടതു് നന്നായി. ഞങ്ങൾ എവിടെയെല്ലാം അന്വേഷിച്ചു. ഇപ്പോഴെങ്കിലും കണ്ടല്ലോ! ഞങ്ങളുടെ ഭാഗ്യം." പുലി അത്ഭുതപ്പെട്ടു. കുറുക്കൻ എന്തിനാണു് തന്നെ അന്വേഷിച്ചതു് ? അതായി സംശയം.

പുലി ചോദിച്ചു: "എന്തിനാണു് എന്നെ അന്വേഷിച്ചതു് ?" പെൺകുറുക്കൻ പറഞ്ഞു: "ഞങ്ങൾ രണ്ടുപേർ ഉണ്ടല്ലോ!

ഇതുവരെ ഒന്നിച്ച് ജീവിച്ചു. ഇനി വേർപിരിയാൻ പോകയാണ്. ഞങ്ങൾക്ക് കുട്ടികൾ ഏഴു പേരുണ്ട്. അതിൽ നാലു പേരെ എനിക്ക് വേണം. പക്ഷേ, മൂന്നേ തരുള്ളുവത്രേ. അതു് പററില്ലെന്ന് ഞാനും. ഇതാണ് തക്കം."

ഇതുകേട്ട് ആൺകുറുക്കൻ പറഞ്ഞു: "പുലിയച്ചാ, കേൾക്കണം. ഞാൻ ആണ്, ഇവൾ പെണ്ണ്. ഞാൻ പറഞ്ഞതു് ഇവൾ അനുസരിക്കണ്ടേ?"

അപ്പോൾ പെൺകുറുക്കൻ പറഞ്ഞു: "ഒരു കാര്യം ചെയ്യാം. നമുക്ക് മാളത്തിൽ പോകാം. കുട്ടികളെ പുലിയച്ചൻ ഒന്നു കാണട്ടെ. എന്നിട്ട് നിശ്ചയിക്കാം."

പുലിക്ക് സന്തോഷമായി. രണ്ട് വലിയ കുറുക്കന്മാരും ഏഴ് കുറുക്കക്കുട്ടികളും. നല്ല തീററയായി. ഒരു സദ്യയ്ക്ക് വട്ടംകൂട്ടാം. ഇങ്ങനെ സമാധാനിച്ച് പുലി കുറുക്കന്മാരുടെ കൂടെ പോയി.

അവർ മാളത്തിന്റെ അടുത്തെത്തി. വട്ടം കുറഞ്ഞ ഒരു ദ്വാരമുണ്ട് അതിന്.

കുട്ടികളെ കൊണ്ടുവരാൻ ആൺകുറുക്കൻ ആ ദ്വാരത്തിൽക്കൂടി കടന്നുപോയി. കുറെ നേരം കഴിഞ്ഞു. മടക്കം കണ്ടില്ല. അപ്പോൾ



പെൺകുറുക്കൻ പറഞ്ഞു: "ഇതെന്തു പററി? ഞാൻ ചെന്നു് നോക്കീട്ടു വരാം." പുലി അതു് സമ്മതിച്ചു.

അങ്ങനെ പെൺകുറുക്കനും മാളത്തിലേക്കു് കടന്നു. പുലി വളരെ നേരം കാത്തു. ആരും വന്നില്ല; ഉറക്കെ വിളിച്ചു നോക്കി.

അപ്പോൾ മാളത്തിൽനിന്നു് ഒരു ശബ്ദം പൊങ്ങി: "പുലിയച്ഛാ, നിങ്ങൾക്കു് പോകാം. ഞങ്ങളുടെ വഴക്കു് തീർന്നു."

അഭ്യാസം :—

1. വിട്ടുപോയ അക്ഷരം ചേർക്കുക.

   (i) ഞങ്ങളുടെ ഭാ — .

   (ii) അ — ഷിച്ചതു് എന്തിനു് ?

   (iii) എന്നിട്ടു് നി — യിക്കാം.

2. പുലി വഴക്കു് തീർക്കാൻ പോയതെന്തിനു്?

3. കേട്ടെഴുതുക :—

   ആവശ്യം; അന്വേഷണം; സദ്യ; ദ്വാരം; ശബ്ദം.

---

## പാഠം 19

# തെങ്ങ്



ഞങ്ങളുടെ മുററത്ത് ഒരു തെങ്ങ് നിന്നിരുന്നു. അത് ഇന്നലെ വെട്ടി. പുരപ്പുറത്ത് നാളികേരം വീണ് വല്ലാത്ത ശല്യം. അതാണ് വെട്ടാൻ കാരണം. തെങ്ങിൻെറ തല താഴെ വീണപ്പോൾ കാണേണ്ടതായിരുന്നു. ഇരുപത്തിയഞ്ചു നാളികേരം കിട്ടി. എല്ലാം വിളഞ്ഞ നാളികേരം തന്നെ.

നാളികേരം മാത്രമല്ല, പത്തിരുപത്ത് കരിക്കും കിട്ടി. പിന്നെ എല്ലാം മച്ചിങ്ങയായിരുന്നു. ഇതിന് ചിലർ വെള്ളയ്ക്ക എന്നും പറയും. പൂക്കുല മൂന്നെണ്ണം കണ്ടു. ഒന്ന് കൊതുമ്പ് പൊട്ടി പുറത്തു വന്നിരിക്കുന്നു. ഒന്ന് വിരിയുന്നേയുള്ളു. ഒരെണ്ണം ഒട്ടും വിരിഞ്ഞിട്ടില്ല; കൊതുമ്പിനകത്ത് ഒതുങ്ങി ഇരിക്കയാണ്.

ഈ പൂക്കുലയും മച്ചിങ്ങയും കണ്ടപ്പോൾ എനിക്ക് സങ്കടം തോന്നി. എത്ര ഭംഗിയുള്ള പൂക്കുല! അത് വിരിഞ്ഞിട്ടാണ് മച്ചിങ്ങ ഉണ്ടാവുക. മച്ചിങ്ങ വലുതായാൽ കരിക്കാവും. കരിക്ക് വെട്ടിയാൽ നല്ല മധുരമുള്ള വെള്ളം കിട്ടും. കാമ്പ് നല്ല പോലെ ഉറച്ചിരിക്കയില്ല. കരിക്ക് മൂത്താൽ നാളികേരമായി. നാളികേരത്തിന്റെ കാമ്പ് ഉറച്ചിരിക്കും. പറഞ്ഞിട്ട് എന്ത് കാര്യം? ഇനി ആ തെങ്ങിൽനിന്നും നാളികേരം കിട്ടില്ലല്ലോ! പൂക്കുല കണ്ടപ്പോൾ അതോർത്ത് ഞാൻ സങ്കടപ്പെട്ടു.

വെട്ടിയ തെങ്ങിൽനിന്ന് ധാരാളം ഓലയും കിട്ടി. ഓല മിടഞ്ഞ് പുര മേയാൻ

ഉപയോഗിക്കും. തെങ്ങിൻെറ തടി മുത്തി ട്ടുണ്ടു്. കട* അറുത്തെടുത്തു് ഉപയോഗിക്കാം. പുരയുടെ കഴക്കോൽ, ഉത്തരം മുതലായവയ്ക്കു് പററും. വെള്ളം തട്ടാതെ നോക്കണം. എന്നാൽ കുറെക്കാലം ഉപയോഗിക്കാം.

തെങ്ങിൻെറ ഏതു ഭാഗമാണു് ആവശ്യമില്ലാത്തതു്! കട തൊട്ടു് തല വരെ എല്ലാം ആവശ്യം തന്നെ. തെങ്ങിൻതടി പുര പണിയാൻ പററും. ഓല മിടഞ്ഞാൽ പുര മേയാം. ഓല കത്തിക്കാനും കൊള്ളാം. കൊതുമ്പു്, കോഞ്ഞാട്ട, ചിരട്ട എന്നിവയും കത്തിക്കാൻ ഉപയോഗിക്കും. ഈർക്കിൽകൊണ്ടു് ചൂലുണ്ടാക്കും. നാളികേരം പല കറികൾക്കും വേണം. നാളികേരത്തിൻെറ കാമ്പു് ഉണക്കി ആട്ടിയെടുത്താൽ വെളിച്ചെണ്ണ കിട്ടും. വെളിച്ചെണ്ണ ആവശ്യമില്ലാത്ത കറി ഏതു്? ഇങ്ങനെ, തെങ്ങു് എല്ലാററിനും ആവശ്യമാണു്. അതുകൊണ്ടു് തെങ്ങിനെ ഭൂമിയിലെ കല്പവൃക്ഷം എന്നു് പറയാം.

---

* കട = ചുവടു്.

അഭ്യാസം:—

1. വിട്ടുപോയ അക്ഷരം ചേർക്കുക :—

   (i) മച്ചിങ്ങ കണ്ടപ്പോൾ എനിക്കു് സ — ടം തോന്നി.

   (ii) വെളിച്ചെണ്ണ ആവ — മില്ലാത്ത കറി.

2. കേട്ടെഴുതുക :—

   വെള്ളയ്ക്ക; കൊതുമ്പു്; ഈർക്കിൽ; കോഞ്ഞാട്ട; കല്പവൃക്ഷം; ആവശ്യം.

3. കടതൊട്ടു് തലവരെ എല്ലാം ആവശ്യം തന്നെ— എന്തിന്റെ? എങ്ങനെ?

4. തെങ്ങു് ഭൂമിയിലെ കല്പവൃക്ഷമാണു്—കാരണം പറയുക.

—

# പാഠം 20

## നായ



കാററും കൊണ്ടവനെപ്പൊഴുമങ്ങനെ
ക്കുററൻപോലിറയത്തു കിടക്കും.
വണ്ണൻവാഴ കണക്കു തടിച്ചൊരു
പൊണ്ണൻ നായുണ്ടെന്നുടെ വീട്ടിൽ.
കുററിച്ചെവിയൻ നായെക്കൊണ്ടൊരു
കുററം പറവാൻ കാണ്മാനില്ല.

വേട്ടയ്ക്കായി വിളിക്കുന്നേരം
ചേട്ടക്കാരന ചെവിയും കേളാ.
വേട്ടക്കാക്ക വിളിച്ചു കൊടുത്താൽ
ജ്യേഷ്ഠൻ കേട്ടാൽ കലശലു കൂട്ടം.

കിരാതം] [കുഞ്ചൻ നമ്പ്യാർ

**അഭ്യാസം :—**

1. ‚കുറവൻ പോലിറയത്തു കിടക്കും!—ആർ ?

2. ‚ചേട്ടക്കാരന ചെവിയും കേളാ'—എപ്പോൾ?

—·—

## പാഠം 21

# അണ്ണാറക്കണ്ണനും തന്നാലായതു്

[കടലോരത്തു് ഒരു കൂടാരം. അടുത്തുള്ള ഒരു പാറക്കല്ലിൽ ശ്രീരാമൻ ഇരിക്കുന്നു. വാനരരാജാവു് സുഗ്രീവൻ ശ്രീരാമനെ തൊഴുതു നില്ക്കുന്നു.]

ശ്രീരാമൻ :—സുഗ്രീവാ, ചിറകെട്ടു് എത്രത്തോളമായി?

സുഗ്രീവൻ :—സ്വാമീ, കഴിയാറായി. നാളെ പൂർത്തിയാവും.

ശ്രീരാമൻ :—എന്തു്, ഇത്ര വേഗത്തിലോ? വാനരന്മാർക്കു് അത്ര മിടുക്കുണ്ടോ?

സുഗ്രീവൻ :—സ്വാമീ, വാനരന്മാർ മാത്രമല്ല, പലരും ഉത്സാഹിക്കുന്നുണ്ടു്.

ശ്രീരാമൻ :—അങ്ങനെയോ? അതു് ആശ്വാസം തന്നെ.

സുഗ്രീവൻ :—എന്തിനധികം? ഇത്തിരിയില്ലാത്ത അണ്ണാറക്കണ്ണനും ഉത്സാഹമാണു്. രാവും പകലും അക്കൂട്ടർ അദ്ധ്വാനിക്കുന്നു!

ശ്രീരാമൻ :—അണ്ണാറക്കണ്ണൻ അദ്ധ്വാനിക്കയോ? അതു് കൊച്ചല്ലേ? അതിനെക്കൊണ്ടു് എന്തു് സാധിക്കും?

സുഗ്രീവൻ :—തിരുമേനി വരണം. അടിയൻ കാണിച്ചതരാം അവൻെറ പ്രയത്നം.

[ശ്രീരാമൻ സുഗ്രീവൻെറ കൂടെ അല്പദൂരം നടന്നു]

സുഗ്രീവൻ :— (ചൂണ്ടിക്കാണിച്ചിട്ട്) അതാ, അങ്ങോട്ട് നോക്കു. അവൻെറ മേലെല്ലാം മണ്ണാണ്. തിരുമേനി ഒന്നു വിളിച്ചു നോക്കു.

ശ്രീരാമൻ :—(കൈകൊട്ടി വിളിക്കുന്നു) കുഞ്ഞേ! അണ്ണാറക്കണ്ണാ, അണ്ണാറക്കണ്ണാ!

സുഗ്രീവൻ :—കണ്ടില്ലേ? അവന് കേട്ടഭാവമില്ല.

ശ്രീരാമൻ:—(കുറച്ചുകൂടി ഉറക്കെ) ഹേ, അണ്ണാറക്കണ്ണാ, അണ്ണാറക്കണ്ണാ!

[അകത്തുനിന്നു്]

അണ്ണാറക്കണ്ണൻ :—എന്താ ?

ശ്രീരാമൻ :—ഇവിടെ വരൂ.

അണ്ണാറക്കണ്ണൻ :—ഇപ്പോൾ പററില്ല.

സുഗ്രീവൻ :—കണ്ടില്ലേ, അവൻെറ കുറുമ്പ്!

ശ്രീരാമൻ :—പിന്നെ എപ്പോൾ വരും ?

അണ്ണാറക്കണ്ണൻ :—എൻെറ ജോലി കഴിയട്ടെ.

സുഗ്രീവൻ :—എടാ, അധികപ്രസംഗി, ഇവിടെ വരാനല്ലേ പറഞ്ഞതു്!

അണ്ണാറക്കണ്ണൻ : — എനിക്കു് തർക്കിക്കാൻ നേരമില്ല ; ജോലിയുണ്ടു്.

സുഗ്രീവൻ :—ജോലിയോ ? ആരു് പറഞ്ഞു നിന്നോടു് ജോലി ചെയ്യുവാൻ ?

അണ്ണാറക്കണ്ണൻ : — ആരും പറയേണ്ടാ. ശ്രീരാമസ്വാമിയുടെ ആവശ്യമാണു്. ഞങ്ങൾ ജോലി ചെയ്യും.

സുഗ്രീവൻ :—എടാ പൊട്ടാ, ആ ശ്രീരാമസ്വാമിയാണു് നിന്നെ വിളിക്കുന്നതു്.

അണ്ണാറക്കണ്ണൻ : — ജോലി ചെയ്യുന്നവരെ ശ്രീരാമസ്വാമി ശല്യപ്പെടുത്തുകയില്ല.

സുഗ്രീവൻ :—നീ ഇവിടെ വന്നു് നോക്കു്.

അണ്ണാറക്കണ്ണൻ :—എന്നാൽ ഇതാ വരാം. ഈ മണ്ണുംകൂടി ഇട്ടിട്ടു് വരാം.

ശ്രീരാമൻ :—ഓഹോ, അവൻ മണ്ണു് ചുമക്കയാണോ ?

സുഗ്രീവൻ :— അതെ, അതെ. എല്ലാം അവനാണു് ചെയ്യുന്നതെന്ന ഭാവമാണു്. ഇപ്പോൾ ആ വരവൊന്നു നോക്കിക്കൊള്ളു. അതാ എത്തി.

[അണ്ണാറക്കണ്ണൻ വരുന്നു. ശരീരം മുഴവൻ നനഞ്ഞിട്ടുണ്ടു്.]



അണ്ണാറക്കണ്ണൻ :— [ശ്രീരാമനെ തൊഴുതു്] സ്വാമീ! അറിഞ്ഞില്ല, ക്ഷമിക്കണം.

ശ്രീരാമൻ :—എന്താണു് നിന്റെ മേലെല്ലാം നനഞ്ഞിരിക്കുന്നതു് ?

അണ്ണാറക്കണ്ണൻ : — മണ്ണെടുക്കാൻ വേണ്ടി വെള്ളത്തിൽ മുങ്ങിയതാണു്.

ശ്രീരാമൻ :—മുങ്ങീട്ടാണോ മണ്ണെടുക്കുക ?

അണ്ണാറക്കണ്ണൻ : — നനയാതെ എങ്ങനെ ദേഹത്തിൽ മണ്ണു് പററും ?

ശ്രീരാമൻ :—എന്തിനു് മണ്ണു് പററണം ?

അണ്ണാറക്കണ്ണൻ :—ചിറ കെട്ടണ്ടേ ?

ശ്രീരാമൻ :—നിൻെറ ദേഹം കൊച്ചല്ലേ? അതിൽ പററിയ മണ്ണുകൊണ്ടു് എന്തു് സാധിക്കും?

അണ്ണാറക്കണ്ണൻ :—സ്വാമീ! അങ്ങനെ പറയരുതു്. തിരുമേനി വലിയ രാജാവല്ലേ? എന്നിട്ടും കുരങ്ങന്മാരെ അല്ലേ സഹായത്തിനു് വിളിച്ചതു്? ചെറിയവക്കും ചിലതൊക്കെ സാധിക്കും. ഞങ്ങൾ കുറെ പേർ ഒത്തു ചേന്നാൽ കുറച്ച സ്ഥലമെങ്കിലും നികത്തിക്കൂടേ?

ശ്രീരാമൻ :—സുഗ്രീവാ, അവൻെറ മറുപടി കേട്ടില്ലേ?

സുഗ്രീവൻ :—കേട്ടു തിരുമേനീ, കേട്ടു.

ശ്രീരാമൻ :—കുഞ്ഞേ! നിനക്കു് നല്ലതു് വരട്ടെ. [പുറത്തു് തലോടുന്നു] പോയി ഉത്സാഹിക്കു്.

സുഗ്രീവൻ :— [അണ്ണാറക്കണ്ണനെ നോക്കി അത്ഭുതം നടിച്ചു്] തിരുമേനീ! അവൻെറ പുറത്തു് നോക്കു. തിരുമേനി തടവിയ സ്ഥാനത്തു് ഭംഗിയുള്ള മൂന്നു് വര.

[അണ്ണാറക്കണ്ണൻ തല തിരിച്ചു് തൻെറ പുറത്തേക്കു് നോക്കുന്നു.]

**അണ്ണാറക്കണ്ണൻ :—**[സന്തോഷത്തോടെ] **സ്വാമീ, അടിയൻെറ ഭാഗ്യം.** [തൊഴുതു നില്ക്കുന്നു.]

**ശ്രീരാമൻ :—സുഗ്രീവാ, നാം കളിയാക്കരുത്. അണ്ണാറക്കണ്ണനും തന്നാലായതു്.**

**അഭ്യാസം :—**

1. വിട്ടുപോയ അക്ഷരം ചേക്കുക :—
   (i) സു -- വൻ.
   (ii) ഭ — യോടെ.
   (iii) നാളെ പൃ — യാവും.
   (iv) പലതും ഉ — ഹിക്കുന്നുണ്ടു്.
   (v) അക്കൂട്ടർ അ — നിക്കുന്നു.

2. കേട്ടെഴുതുക :—

   പ്രയത്നം, ശല്യപ്പെടുത്തുക, ആശ്വാസം.

3. അത്ഥം പറയുക :—

   അദ്ധ്വാനം, അത്ഭുതം.

4. വേറെ വാക്കു് പറയുക :—

   വാനരൻ, ദേഹം.

5. അണ്ണാറക്കണ്ണനും തന്നാലായതു്— അത്ഥം ആലോചിക്കുക.

—

# കൊക്കും ചെന്നായയും

ഒരു കൊക്ക് കുളത്തിൻെറ വക്കത്തു് ഇരിക്കുകയായിരുന്നു. വല്ല മീനും പൊങ്ങി വന്നാൽ പിടിക്കണം. അതായിരുന്നു ചങ്ങാതിയുടെ ഉന്നം. പെട്ടെന്നു് ഒരു ശബ്ദം കേട്ടു. കൊക്ക് തിരിഞ്ഞു നോക്കി. ഒരു ചെന്നായയാണു്. തൊണ്ടയിൽ എന്തോ തടഞ്ഞിട്ടുണ്ടു്. അവൻെറ വിഷമം കണ്ടാൽ അറിയാം. കൊക്കിനു് ചിരി വന്നു. അതു് ചെന്നായയെ വിളിച്ചു് ചോദിച്ചു: "എന്തു് പററി, ചങ്ങാതീ? തൊണ്ടയിൽ വല്ലതും തടഞ്ഞുവോ? ഇങ്ങനെ ആർത്തി പിടിച്ചു് തിന്നരുതു്. തെല്ലു് ക്ഷമവേണം."

ചെന്നായയ്ക്കു് ഈ ഉപദേശം രസിച്ചില്ല. അവനു് വല്ലാത്ത കോപം വന്നു. എങ്കിലും പുറത്തു് കാണിച്ചില്ല. അവൻ പറഞ്ഞു: "അബദ്ധം ആർക്കും പററാം. ഇത്ര കളിയാക്കാനില്ല." കൊക്കിനു് ദയ തോന്നി. അതു് പറഞ്ഞു: "ചങ്ങാതീ, മുഷിയരുതു്. എന്തു് പററി? പറയൂ. ഞാൻ സഹായിക്കാം."

ഇതു് കേട്ടപ്പോൾ ചെന്നായയ്ക്കു് സമാധാനമായി. അവൻ പറഞ്ഞു: "എൻെറ പൊന്നുചങ്ങാതീ, എനിക്കു് ഒരു അബദ്ധം പററി. മാനിൻെറ ഇറച്ചി തിന്നുകയായിരുന്നു. ഒരു കൂർത്ത എല്ലു് തൊണ്ടയിൽ തടഞ്ഞു. അതു് അകത്തേക്കു് പോകുന്നുമില്ല,



പുറത്തേക്ക് വരുന്നുമില്ല. വല്ലാത്ത വേദന. നീണ്ട കൊക്കുണ്ടല്ലോ തനിക്ക്. ഒന്ന് വലിച്ചെടുത്തുകൂടേ?"

കൊക്കിന് തെല്ല് ഭയമുണ്ടായി. ചെന്നായ ദുഷ്ടനാണ്. അവൻെറ വായിൽ തലയിട്ടാൽ വെറുതെ വിടുമോ? പക്ഷേ, ആപത്ത് വരുമ്പോൾ എങ്ങനെ കണ്ടിരിക്കും? അതും വിഷമം. ഒടുവിൽ, സഹായിക്കാൻ തന്നെ നിശ്ചയിച്ചു.

കൊക്ക് ചെന്നായയുടെ അടുത്തെത്തി. ചെന്നായ വായ തുറന്നു. ആ വായിലേക്ക് കൊക്ക് തല കടത്തി. എല്ല് തൊണ്ടയിൽ തടഞ്ഞിരിക്കുന്നത് കണ്ടു. നീണ്ട കൊക്കു കൊണ്ട് ആ എല്ല് കൊത്തിയെടുത്തു. ചെന്നായയ്ക്ക് ആശ്വാസമായി. അവൻ പോകാൻ പുറപ്പെട്ടു.

കൊക്ക് ചോദിച്ചു: "എന്തൊരു മര്യാദ! ഒരു നല്ല വാക്കെങ്കിലും പറഞ്ഞുകൂടേ?" ചെന്നായ തിരിഞ്ഞു നിന്ന് മറുപടി പറഞ്ഞു: "നിൻെറ തല വെറുതെ തന്നില്ലേ? അതു് കാണിക്കും ഇത്ര മര്യാദ!"

അഭ്യാസം :—

1. വിട്ടുപോയ അക്ഷരങ്ങൾ ചേർക്കുക :—

(i) പെട്ടെന്ന് ഒരു ശ — ം കേട്ടു.
(ii) ചെന്നായ ദു — നാണ്.

2. കേട്ടെഴുതുക :—

അബദ്ധം, സമാധാനം, ആശ്വാസം.

3. കൊക്ക് തല കടത്തി. നീണ്ട കൊക്കു കൊണ്ടു എല്ലു് കൊത്തിയെടുത്തു (കീഴ്‌വരയിട്ട പദങ്ങളുടെ വ്യത്യാസം ശ്രദ്ധിക്കുക.)

4. വേറെ വാക്ക് പറയുക :—

ഭയം, ആശ്വാസം.

5. കൊക്ക് ചെന്നായയ്ക്കു് ചെയ്ത സഹായം എന്തു് ?

——

# ദ്രോണാചാര്യർ

പണ്ട് രണ്ടു് രാജാക്കന്മാർ ഉണ്ടായിരുന്നു. ജ്യേഷ്ഠനും അനുജനും. ജ്യേഷ്ഠൻ കുരുടൻ; അനുജൻ പാണ്ഡുരോഗി. കുരുടന്റെ പേർ ധൃതരാഷ്ട്രൻ. പാണ്ഡുരോഗിയുടെ പേർ പാണ്ഡു. ധൃതരാഷ്ട്രന്റെ മക്കളെ കൗരവർ എന്നും, പാണ്ഡുവിന്റെ മക്കളെ പാണ്ഡവർ എന്നും വിളിച്ചിരുന്നു.

കൗരവരിൽ മൂത്ത ആൾ ദുര്യോധനൻ, പാണ്ഡവരിൽ മൂത്ത ആൾ യുധിഷ്ഠിരൻ. ഇവരുടെ കുട്ടിക്കാലത്തു് ഒരു സംഭവം ഉണ്ടായി. കുട്ടികൾ കളിക്കുകയായിരുന്നു. അവരുടെ പന്തു് കിണററിൽ വീണു. നല്ല ആഴമുള്ള കിണറു്. വെള്ളം സ്ഫടികംപോലെ തെളിഞ്ഞു കാണാം. അതിന്റെ മുകളിൽ പന്തു് പൊങ്ങിക്കിടക്കുന്നു. എങ്ങനെ എടുക്കും? ഒരു വഴിയുംകണ്ടില്ല.

ഈ സമയത്തു് ഒരു ബ്രാഹ്മണൻ വന്നു. അദ്ദേഹം കുട്ടികളോട് ചോദിച്ചു: "എന്താണ്നിങ്ങൾ വ്യസനിച്ചിരിക്കുന്നതു്?" യുധിഷ്ഠിരൻ പറഞ്ഞു: "ഞങ്ങളുടെ പന്തു് കിണററിൽ വീണു. എടുക്കാൻ പററുന്നില്ല."

ബ്രാഹ്മണൻ പറഞ്ഞു: "സാരമില്ല; ഞാൻ എടുത്തു തരാം. ഒരു വില്ലും കുറെ അമ്പും തരാമോ?" കുട്ടികൾ വേഗം പോയി വില്ലും അമ്പും കൊണ്ടുവന്നു.



ബ്രാഹ്മണൻ വില്ല് വലിച്ചുകെട്ടി. ഒരു അമ്പെടുത്ത് കിണററിലേക്ക് എയ്തു. അതു് പന്തിൽ തുളഞ്ഞു കയറി. പിന്നേയും അമ്പെയ്തു. അതു് ആദ്യത്തെ അമ്പിൻെറ കടയ്ക്കൽ തറച്ചു. തുടന്നു് കുറെ അമ്പുകൾ എയ്തു. എല്ലാം ചേന്നപ്പോൾ ഒരു തോട്ടി പോലെ ആയി. അതു് മേല്പോട്ടു് വലിച്ചു. അതിൻെറ അററത്തു് അതാ പന്തു് തങ്ങി നില്ക്കുന്നു!

ബ്രാഹ്മണന്റെ ഈ വിദ്യ കുട്ടികളെ അത്ഭുതപ്പെടുത്തി. എന്നാൽ, പിന്നീട് കാണിച്ച വിദ്യ അതിലേറെ ആശ്ചര്യം ജനിപ്പിച്ചു. ബ്രാഹ്മണൻ തന്റെ മോതിരം കിണററിലേക്കിട്ടു. അത്തും അസ്ത്രം പ്രയോഗിച്ച് മേല്പോട്ട് വലിച്ചെടുത്തു.

കുട്ടികൾ അരമനയിലേക്ക് ഓടിച്ചെന്നു. ഈ അത്ഭുതവാർത്ത എല്ലാവരേയും അറിയിച്ചു. മഹാരാജാവ് ഉടനെ ബ്രാഹ്മണനെ വിളിച്ചു വരുത്തി. കുട്ടികളെ അസ്ത്രവിദ്യ പഠിപ്പിക്കാൻ അദ്ദേഹത്തെ ഏല്പ്പിച്ചു. ആ ബ്രാഹ്മണനാണ് ദ്രോണാചാര്യർ. അസ്ത്രവിദ്യയിൽ ദ്രോണരെ ജയിക്കാൻ അന്ന് ആരും ഉണ്ടായിരുന്നില്ല.

അഭ്യാസം :—

1. വിട്ടുപോയ അക്ഷരം ചേർക്കുക :—

(i) അനുജൻ പാ — രോഗി.
(ii) കുരുടന്റെ പേർ — തരാ — ൻ.
(iii) വെള്ളം — ടികം പോലെ.

2. കേട്ടെഴുതുക :—

ബ്രാഹ്മണൻ, അത്ഭുതം, അസ്ത്രവിദ്യ, യുധിഷ്ഠിരൻ.

3. വേറെ വാക്ക് പറയുക :—

അത്ഭുതം, അസ്ത്രം.

——

# പാഠം 24

## നിറങ്ങൾ



നീലം :—

ആകാശ ദേശത്തുമാഴിപ്പരപ്പിലു-
മാഭ വളർത്തുന്ന നീലമാകുന്നു ഞാൻ.

പച്ച :—

വള്ളിപ്പടർപ്പിനും മാമരച്ചാർത്തിനും
നല്ലൊരു ശോഭയേകീടുന്ന പച്ച ഞാൻ.

ചുവപ്പ് :—

അന്തിമേഘത്തിലും ചെന്താമരയിലും
ചന്തം തഴപ്പിച്ചു മിന്നും ചുവപ്പു ഞാൻ.

മഞ്ഞ :—

വാഴപ്പഴത്തിനും കൊന്നതൻ പൂവിനും
വാരുററ കാന്തിയരുളുന്ന മഞ്ഞ ഞാൻ.

വെളുപ്പ് :—

പിച്ചകപ്പൂവിനും തൂവെണ്ണിലാവിനും
മെച്ചമേറും പ്രഭ നല്കും വെളുപ്പു ഞാൻ.

കറുപ്പ് :—

കാക്ക തൻ തൂവലിൽ കൂരിരുൾച്ചാർത്തിലും
നീക്കമില്ലാതഴകേററും കറുപ്പു ഞാൻ.

തവിട്ടുനിറം :—

ഘോരസിംഹത്തിൻെറ കുഞ്ചിരോമത്തിനും
ചാരുത ചേർക്കുന്ന ഞാൻ തവിട്ടിൻനിറം.

കവി :—

നിങ്ങളെല്ലാവരും വേണ്ടപോലൊന്നിച്ചു
ഭംഗി വളർത്തുന്നു പാരിനും വാനിനും.

കിളിക്കൊഞ്ചൽ] [എം. പി. അപ്പൻ

അഭ്യാസം :—

1. ഏഴ് നിറങ്ങൾ ഏതെല്ലാം?

2. കേട്ടെഴുത്ത് :—

വള്ളിപ്പടർപ്പ്, പ്രഭ, കൂരിരുൾച്ചാർത്ത്, ഘോരസിംഹം.

3. വേറെ വാക്കുകൾ പറയാമോ ?

ആകാശം, ആഴി, ആഭ, മേഘം, സിംഹം.

— —

പാഠം 25

# മഹാബലി

പണ്ടു് മഹാബലി എന്നൊരു ചക്രവത്തി ഉണ്ടായിരുന്നു. പല രാജാക്കന്മാരും അദ്ദേഹത്തെ വണങ്ങിയിരുന്നു. അതാണു് ചക്രവത്തി എന്നു് പറയാൻ കാരണം. മഹാബലിയുടെ രാജ്യത്തു് എല്ലാവക്കും സുഖമായിരുന്നു. സത്യമേ ഉള്ളു; അസത്യം ഇല്ല. സമ്പത്തേ ഉള്ളു; ദാരിദ്ര്യം ഇല്ല. ആരോഗ്യമേ ഉള്ളു; അനാരോഗ്യം ഇല്ല. സുഖമേ ഉള്ളു; ദുഃഖം ഇല്ല. ഇതിലപ്പുറം എന്തു വേണം?

ജനങ്ങൾ മഹാബലിയെ വളരെ ഇഷ്ടപ്പെട്ടു. എന്നാൽ, ദേവന്മാർ അദ്ദേഹത്തെ ഭയപ്പെട്ടു. സമ്പത്തും ശക്തിയും വദ്ധിച്ചാൽ പലക്കും അഹംഭാവം മുഴക്കും. ഇതു് പതിവാണു്. അഹംഭാവം മുഴത്താൽ അഴിമതികൾ തുടങ്ങും. മഹാബലിയും അങ്ങനെ ആയിത്തീരില്ലേ? അതാണു് ദേവന്മാർ ഭയപ്പെട്ടതു്.

ദേവന്മാർ മഹാവിഷ്ണുവിനെ ചെന്നു് കണ്ടു. മഹാബലിയുടെ അഹംഭാവം അടക്കണമെന്നു് അപേക്ഷിച്ചു. വിഷ്ണു അതു് സമ്മതിച്ചു. ഒരു ബ്രാഹ്മണക്കുട്ടിയുടെ വേഷത്തിൽ വിഷ്ണു ബലിയുടെ അടുത്തുചെന്നു. വാമനൻ എന്നായിരുന്നു കുട്ടിക്കു് പേർ. ബലി വാമനനെ വേണ്ടവിധം ബഹുമാനിച്ചു. പിന്നെ അദ്ദേഹം ചോദിച്ചു: "അങ്ങേയ്ക്കു് എന്തുവേണം? എന്തായാലും ഞാൻ തരാം."

വാമനൻ :—"പ്രഭോ! എനിക്കു് മൂന്നടി മണ്ണു് വേണം."

മഹാബലി :—"മൂന്നടി മണ്ണോ? അതുകൊണ്ടു് എന്തു് സാധിക്കും?"

വാമനൻ :—"ഈശ്വരനെ പ്രാർത്ഥിക്കാൻ ഒരു സ്ഥലത്തു് ഇരിക്കണം. ഇത്രയേ എനിക്കു് ആവശ്യമുള്ളു."

ബലിയുടെ ഗുരുവായ ശുക്രമുനിക്കു് വാമനന്റെ ഉപായം മനസ്സിലായി. മഹർഷി ബലിയുടെ ചെവിയിൽ മന്ത്രിച്ചു: "ഈ കുട്ടി മഹാവിഷ്ണുവാണു്. ദേവന്മാർ പറഞ്ഞയച്ചിട്ടു് വന്നിരിക്കയാണു്. ചതി പറ്റും. സൂക്ഷിക്കണം."

മഹാബലി ഇതു കേട്ട് ഇളകിയില്ല. എന്തും കൊടുക്കാമെന്ന് സത്യം ചെയ്തതല്ലേ? എങ്ങനെ കൊടുക്കാതിരിക്കും? മണ്ണ് അളന്നു കൊള്ളാൻ അദ്ദേഹം അനുവദിച്ചു.

പെട്ടെന്ന് വാമനന്റെ രൂപം മാറി. ഒരു ചുവടുകൊണ്ട് ഭൂമിയും പാതാളവും വാമനൻ അളന്നു. രണ്ടാമത്തെ ചുവടുകൊണ്ട് സ്വർഗ്ഗവും. എന്നിട്ട് ചോദിച്ചു: "ഇനി എവിടെ അളക്കും?"



മഹാബലി തല കുനിച്ചുകൊണ്ടു് പറഞ്ഞു: "ഇവിടെ." വാമനൻ ബലിയുടെ തലയിൽ കാൽ വെച്ചു. അതോടെ ബലി പാതാളത്തിലേക്കു് താണുപോയി. എന്നാൽ, ബലി ഭാഗ്യവാനാണു്. വിഷ്ണുവിൻെറ പാദം തൊട്ടില്ലേ? ഇതിലധികം ഭാഗ്യം മറെറന്തുണ്ടു്?

നാം മഹാബലിയെ ഇന്നും ബഹുമാനി ക്കുന്നു. ആ ബഹുമാനത്തിൻെറ പേരിലാണു് ചിങ്ങമാസത്തിൽ ഓണം ആഘോഷിക്കു ന്നതു്.

അഭ്യാസം :—

1. വിപരീത പദങ്ങൾ ശ്രദ്ധിക്കുക :—
   സുഖം x ദുഃഖം. സത്യം x അസത്യം.
   സമ്പത്തു് x ദാരിദ്ര്യം.
   ആരോഗ്യം x അനാരോഗ്യം.
2. കേട്ടെഴുതുക :—
   ചക്രവത്തി, ശക്തി, വിഷ്ണു, ശുക്രമുനി, ആഘോഷം.
3. ദേവന്മാർ മഹാബലിയെ ഭയപ്പെടുവാൻ കാരണമെന്തു്?
4. മഹാവിഷ്ണു മഹാബലിയെ അമത്തിയതെങ്ങനെ?

---

61/175—7

പാഠം 26

# കോഴി



എൻെറ വീട്ടിൽ രണ്ടു് കോഴിയുണ്ടു്. ഒന്നു് പൂവൻ, ഒന്നു് പിട. നേരം വെളുക്കും മുമ്പേ അവ ഉണരും. ഉണന്നാൽ പൂവനു് ഒരു ജോലിയുണ്ടു്. ചിറക കുടഞ്ഞു് അവൻ തല ഉയത്തിപ്പിടിക്കും. "കൊക്കൊക്കോ-കോ" എന്നു് ഉറക്കെ ശബ്ദിക്കും. എന്താണു് ഈ ശബ്ദത്തിൻെറ അത്ഥം? നേരം വെള്ളക്കാറായി; എല്ലാവരും ഉണരുവിൻ", ഇതാണു് പൂവൻകോഴി വിളിച്ചു പറയുന്നതു്.

സമയം അറിയിക്കൽ മാത്രമല്ലാ പൂവന്റെ ജോലി. തലപ്പാവുവെച്ച ഒരു പോലീസ്സുകാരനെപ്പോലെ അവൻ നില്ക്കുന്നതു് കണ്ടിട്ടില്ലേ? ഇടയ്ക്കിടെ വളരെ ശ്രദ്ധിച്ചു് നോക്കുന്നതു് കാണാം. എന്താണു് നോട്ടം? അവന്റെ - കുഞ്ഞുങ്ങൾ പിടയുടെ കൂടെ നടക്കുന്നുണ്ടു്. പരുന്തു് കണ്ടാൽ തട്ടിക്കൊണ്ടുപോകും. അതുകൊണ്ടു് അധികവും മുകളിലേക്കാണു് നോട്ടം. പരുന്തിനെ കണ്ടാൽ ഉടനെ "കൊക്കൊക്കോ-കോ" എന്നു് കൂകും. ഈ ശബ്ദം കേട്ടാൽ കുഞ്ഞുങ്ങൾക്കു് കാര്യം മനസ്സിലാകും. അവ ഓടിവന്നു് പിടയുടെ ചിറകിന്റെ ഉള്ളിൽ ഒളിക്കും.

[illegible] ള്ള പക്ഷിയാണു് കോഴി. വലിയ ചിറകും കാണാനുണ്ടു്. എന്നാൽ, വളരെ ഉയരത്തിൽ പറക്കാൻ കോഴിക്കു് കഴിവില്ല. ദേഹത്തിന്റെ ഭാരം താങ്ങാൻ ആ ചിറകിനു് ശക്തി പോരാ. പുരപ്പുറത്തേയ്ക്കു് പറക്കും. വയ്ക്കോൽത്തുറുമേൽ പറന്നെത്തും. എന്നാൽ, ഒരു തെങ്ങിന്റെ മുകളിലേക്കു്

പറക്കാൻ കോഴിക്കു് പ്രയാസമാണു്. ചിറകെ ണ്ടെങ്കിലും കോഴി അധികവും നടക്കുക യാണു് ചെയ്യുന്നതു്.

പൂവനു് പിടയേക്കാൾ ഭംഗിയുണ്ടു്. തലയിലെ പൂവും വളഞ്ഞ വാലും മിന്നുന്ന നിറവും പൂവനു് അലങ്കാരമാണു്. പിടയ്ക്കു് ഇതൊക്കെ പേരിനു മാത്രം. വലുപ്പവും പൂവനു് പിടയേക്കാൾ കൂടും.

തവിടും ധാന്യങ്ങളുമാണു് കോഴിക്കു് വീട്ടിൽ തീററ കൊടുക്കുന്നതു്. പുഴു, മണ്ണ[illegible] തുടങ്ങി പലതും കോഴി തിന്നും. [illegible]ന്നതു് കണ്ടിട്ടി[illegible]ല്ലാതി പുഴുക്കളെ തിന്നു നടന്നു് തിന്നുകൊണ്ടിര[illegible]. മുഴുവൻ ഇങ്ങനെ

പിടക്കോഴിക്കു് ഭംഗിയില്ല

അതു് മുട്ടയിടും. ദിവസത്തിൽ ഒരു മുട്ട വീതം കിട്ടും. ഇങ്ങനെ തുടർച്ചയായി ഇരുപതു ദിവസമാണു് സാധാരണ കോഴികൾ മുട്ട യിടുക. കൂടുതൽ മുട്ടയിടുന്ന കോഴികളും ഉണ്ടു്. കോഴിമുട്ട ശരീരത്തിനു് ബലം നല്കുന്ന ഒരു ഭക്ഷണപദാർത്ഥമാണു്.

അഭ്യാസം :—

1. കേട്ടെഴുതുക:—

ശബ്ദിക്കും, പ്രയാസം, ധാന്യങ്ങൾ.

2. പൂവൻ കോഴിക്ക് പിടയേക്കാൾ അഴകുണ്ടാവാൻ കാരണമെന്ത് ?

3. വേറെ വാക്കുകൾ പറയുക :—

അഴക്, സമയം, പ്രയാസം.

---

## പാഠം 27

# തച്ചൊള്ളിച്ചന്തു



മെയ്യാഭരണപ്പെട്ടി വലിച്ചു വെച്ചു;
ചമയങ്ങളൊക്കെയെടുത്തു ചന്തു.
അങ്കപ്പട്ടാലെയെടുക്കുന്നുണ്ടു്;
പട്ടു തെരുത്തങ്ങുടുക്കുന്നുണ്ടു്.

നാല്പത്തിരുമുഴം പുള്ളിക്കച്ച,
കുഴലീന്നു കച്ച വലിച്ചെടുത്തു
വന്നു കണക്കിൽച്ചുരുട്ടി കച്ച.
ആകാശം ചുണ്ടിയെറിഞ്ഞു കച്ച
കച്ചേടെ വാലും പിടിച്ചു ചന്തു
അയ്യാളെ കരം വരുകും മുമ്പിൽ.

വടക്കൻപാട്ട്]

അഭ്യാസം :—

1. താഴെക്കാണുന്ന വാക്കുകൾ ശ്രദ്ധിക്കുക :—
ചമയങ്ങൾ, കച്ച, ചൂണ്ടിയെറിഞ്ഞു.

2. കച്ച ആകാശം ചൂണ്ടിയെറിഞ്ഞതു് എന്തിനു്? ആലോചിക്കുക.

— —

പാഠം 28

## രണ്ടു കൂട്ടുകാരും കരടിയും

ശങ്കുവും മാണിക്യനും കൂട്ടുകാരാണു്. ഒരു ദിവസം അവർ കാട്ടിൽക്കൂടി പോകയായിരുന്നു. സമയം രാത്രിയായി. നല്ല ഇരുട്ടും ഉണ്ടു്. ശങ്കുവിനു് ഭയം തോന്നി.

ശങ്കു :—മാണിക്യാ. കണ്ണു് കണ്ടുകൂടല്ലോ! നല്ല കൂരിരുട്ടു്. നാം എന്തു് ചെയ്യും! ഈ കാട്ടിൽ കരടികൾ ധാരാളം ഉണ്ടു്. അടുത്തു വന്നല്ലാതെ കാണാൻ പററില്ല.

മാണിക്യൻ :—ശങ്കു ഇത്ര ഭീരുവാണോ? നമ്മൾ രണ്ടുപേരില്ലേ? കരടിയല്ല കാട്ടുപോത്തു തന്നെ വരട്ടെ; നമുക്കു് ഓടിക്കൂടേ?

ശങ്കു :—എനിക്കു് ധൈര്യം പോരാ. കരടി വന്നാൽ മരണം തീർച്ച.

മാണിക്യൻ :—ഛേ; ഇങ്ങനെ ഭയപ്പെട്ടാൽ എന്തു് ചെയ്യും? ശങ്കുവിനു് ധൈര്യമില്ലെങ്കിൽ എൻെറ പിന്നിൽ നിന്നുകൊള്ളൂ. കരടിയോടുള്ള പോരു് ഞാനായിക്കൊള്ളാം.

ഇങ്ങനെ തെല്ലുദൂരം നടന്നു. അപ്പോഴയ്ക്കും അകലെ ഒരനക്കം കേട്ടു. രണ്ടുപേരും

അങ്ങോട്ടു് നോക്കി. അതാ, നീണ്ട കറുത്തു് ഒരു ക്രൂരൻ കരടി. അവൻ തല ഉയർത്തിപ്പിടിക്കുന്നു. മാണിക്യൻ ഒരോട്ടം. അയാൾ ഒരു മരത്തിന്മേൽ കയറി ഒളിച്ചിരിപ്പായി. പാവം ശങ്കു. അയാൾക്കു് മരം കയറാൻ വശമില്ല. എന്തുചെയ്യും? അയാൾ നിലത്തു് കമഴ്ന്നടിച്ചു വീണു. ശ്വാസം അടക്കി കണ്ണടച്ചു് ചത്തപോലെ കിടന്നു.

കരടി ശങ്കുവിൻെറ അടുത്തു് വന്നു. അടിതൊട്ടു് മുടിവരെ ഒന്നു് മണത്തുനോക്കി. അനക്കമില്ല; ശ്വാസമില്ല. അതു് ശവ



മാണെന്നു് കരുതി അവൻ ഒന്നും ചെയ്യാതെ പോയി. ശങ്കു അവിടെത്തന്നെ കിടന്നു.

മാണിക്യൻ ഇതെല്ലാം കണ്ടു. തെല്ലു നേരം കഴിഞ്ഞു. ഇനി കരടിയെ പേടിക്കാനില്ലെന്നു് ഉറപ്പായി. അയാൾ പതുക്കെ ഇറങ്ങി വന്നു.

മാണിക്യൻ :—ചങ്ങാതീ, എന്താ ഉറക്കമാണോ ? കരടി എന്തു് പറഞ്ഞു ?

ശങ്കു :—'കൂട്ടുകാരൻ എവിടെ' എന്നു് ചോദിച്ചു.

മാണിക്യൻ :—താൻ പറഞ്ഞു കൊടുത്തുവോ?

ശങ്കു:—ഉവ്വ് ; മരത്തിൻെറ മുകളിലാണെന്നു് പറഞ്ഞു.

മാണിക്യൻ :—അപ്പോൾ എന്തുപറഞ്ഞു ?

ശങ്കു :—'ആപത്തിൽ ഉപേക്ഷിച്ച കൂട്ടുകാരനെ വിശ്വസിക്കരുതു്" — ഇതാണ് കരടി പറഞ്ഞതു്.

മാണിക്യന് ഉത്തരം മുട്ടി.

അഭ്യാസം :—

1. വേറെ വാക്കു പറയുക :—
   ഭയം, ഭീരു.
2. കരടി ശങ്കുവിനെ ഉപദ്രവിക്കാതിരിക്കാൻ കാരണമെന്തു് ?

---

# ആരാണ് അവകാശി ?

പണ്ടു് ഒരു രാജകുമാരൻ ഉണ്ടായിരുന്നു. കുമാരൻെറ പേരു് സിദ്ധാർത്ഥൻ. ഒരു ദിവസം സിദ്ധാർത്ഥൻ പൂന്തോപ്പിൽ ഇരിക്കുകയായിരുന്നു. കുറെ അരയന്നപ്പക്ഷികൾ ആ വഴിക്കു് പറന്നു പോയി. കുമാരൻ അവയെ തന്നെ നോക്കിക്കൊണ്ടിരുന്നു.

പെട്ടെന്നു് ആ പക്ഷിക്കൂട്ടത്തിൽ ഒന്നു് താഴെ വീണു. അതു് നിലത്തു കിടന്നു് ചിറകിട്ടടിക്കുവാൻ തുടങ്ങി. സിദ്ധാർത്ഥൻ ഓടിച്ചെന്നു് അതിനെ എടുത്തു. ഒരു ഭംഗിയുള്ള അരയന്നം. അതിൻെറ കാലിൽ ഒരമ്പു് തറച്ചിരിക്കുന്നു. കുമാരനു് സങ്കടം തോന്നി. അദ്ദേഹം അമ്പു് വലിച്ചെടുത്തു. മുറിവായിൽ എന്തോ ഒരു മരുന്നും പുരട്ടി.

ഹംസത്തെ അമ്പെയ്തതു് മറ്റൊരു രാജകുമാരനായിരുന്നു. ആ കുട്ടിയുടെ പേർ ദേവദത്തൻ. പക്ഷികളേയും മൃഗങ്ങളേയും അമ്പെയ്തു വീഴ്ത്തുന്നതു് ദേവദത്തൻെറ ഒരു

നേരമ്പോക്കായിരുന്നു. ആ കുമാരൻ ഹംസത്തെത്തേടി പൂന്തോപ്പിൽ വന്നു. അവിടെ അരയന്നം അതാ സിദ്ധാത്ഥന്റെ മടിയിൽ ഇരിക്കുന്നു.

ദേവദത്തൻ പക്ഷിയെ ആവശ്യപ്പെട്ടു. സിദ്ധാത്ഥൻ കൊടുത്തില്ല. പക്ഷി തന്റേ താണെന്നു് ദേവദത്തനും, അല്ലെന്നു് സിദ്ധാത്ഥനും വാദിച്ചു.



ഒടുവിൽ, രണ്ടുപേരും രാജാവിന്റെ അടുത്തു് ചെന്നു. രാജാവു് വിവരം ചോദിച്ചു മനസ്സിലാക്കി ഇങ്ങനെ പറഞ്ഞു:

"ദേവദത്തൻ പക്ഷിയെ കൊല്ലാൻ ശ്രമിച്ചു. സിദ്ധാർത്ഥൻ അതിനെ രക്ഷിക്കാനും. ആരാണ് അവകാശി? കുട്ടികൾ തന്നെ പറയട്ടെ."

ദേവദത്തൻ അല്പം ആലോചിച്ചു. എന്നിട്ട് ഇങ്ങനെ പറഞ്ഞു: "പ്രഭോ! ഞാനല്ലാ, സിദ്ധാർത്ഥനാണ് അവകാശി."

പക്ഷിയെ സിദ്ധാർത്ഥന് വിട്ടുകൊടുത്തു. ഈ സിദ്ധാർത്ഥനാണ് പിന്നീട് ബുദ്ധൻ എന്ന പേരിൽ പ്രസിദ്ധനായത്.

അഭ്യാസം :—

1. കേട്ടെഴുതുക :—
   സിദ്ധാർത്ഥൻ, ശ്രമിച്ചു, പ്രസിദ്ധൻ.
2. വേറെ വാക്ക് പറയുക :—
   അരയന്നം, കുമാരൻ, സങ്കടം.
3. അരയന്നത്തെ സിദ്ധാർത്ഥന് വിട്ടുകൊടുക്കാൻ ...ണമെന്ത്?

—

പാഠം 30

# മുമ്പോട്ട്.



മാനത്തു മഞ്ഞപ്പട്ടു വിരിച്ചു
താനാനം തുള്ളും താരകളേ !
മുററത്തു വന്നാലൊത്തുകളി
ച്ചുററും നിന്നെൻെറ ത കളേ !

മിണ്ടാതെ നിന്നു പുഞ്ചിരി തൂകി-
ക്കൊണ്ടാലെന്തു ധരിക്കണം ഞാൻ ?
"മേലോട്ടേക്കല്ലേ പോകുള്ളൂ ഞങ്ങൾ
ചാലെക്കുതി"ച്ചെന്നു ചൊല്ലുന്നോ ?
ചാട്ടം തെററാതെ പൊയ്ക്കൊള്ളൂ നിങ്ങൾ
കൂട്ടത്തിൽ വൈകാതെയെത്താം ഞാൻ.
പട്ടം ഞാനൊന്നു കെട്ടിയുണ്ടാക്കി
വിട്ടാൽ നിങ്ങൾക്കു കൂട്ടാകും.
കാലു തെററിപ്പിരണ്ടു വീണാലോ
ചേലോടെൻ പട്ടം താങ്ങുംലോ.
മുമ്പോട്ടു പോകും കൂട്ടരെയിമ്മ-
ട്ടമ്പോടൊട്ടു തുണച്ചിടും ഞാൻ.

[പി. കുഞ്ഞികൃഷ്ണമേനോൻ

അഭ്യാസം :—

1. നക്ഷത്രങ്ങൾ മാനത്തു് മഞ്ഞപ്പട്ടു വിരിക്കുന്നതു് എങ്ങനെ ? ആലോചിക്കുക.
2. നക്ഷത്രങ്ങളെ കുട്ടി എങ്ങനെ സഹായിക്കും ?

---

*"ഒരു കോരിയ പൊന്നും തരാം
പെണ്ണിനെത്തരുമോ തോഴിമാരെ" എന്ന ഓണപ്പാട്ടിന്റെ മട്ടാണ്.

—

## ദേശീയ സമ്പാദ്യ പദ്ധതി

1. നിങ്ങളുടെ ഭാവിക്കുവേണ്ടിയും ഇന്ത്യയുടെ ഭാവിക്കുവേണ്ടിയും മിച്ചം പിടിക്കുക.
2. നിങ്ങൾ പതിവായി സമ്പാദിക്കാറുണ്ടോ? ദേശീയ സമ്പാദ്യ പദ്ധതി സർട്ടിഫിക്കററുകളിൽ മുതൽ നിക്ഷേപിക്കുക.
3. നിങ്ങളുടെ നിക്ഷേപങ്ങൾക്ക് പോസ്റ്റാഫീസ് സേവിംഗ്സ് ബാങ്ക് ഉപയോഗിക്കുക.
4. നിങ്ങളുടെ സമ്പാദ്യം രാഷ്ട്രത്തിന്റെ സമ്പാദ്യമാണ്.
5. സമ്പാദ്യം നിങ്ങൾക്കും രാഷ്ട്രത്തിന്നും അഭിവൃദ്ധി കൈവരുത്തുന്നു.
6. ആ ചെലവ് യഥാർത്ഥത്തിൽ ആവശ്യമുള്ളതാണോ? സമ്പാദിക്കുക; നിക്ഷേപിക്കുക.
7. നിങ്ങളുടെ ഭാവിഐശ്വര്യത്തിന്ന് നിങ്ങളുടെ സമ്പാദ്യങ്ങൾ നിങ്ങളുടെ ഗവൺമെൻറിന്നാവശ്യമാണ്.



PRINTED BY THE S. G. P. AT THE GOVERNMENT PRESS,
SHORANUR, 1962